# ത്യാഗവീരൻ

ഗ്രന്ഥകർത്താ:

ഫാദർ എസ്സ്. തേർമാം, എം. ഒ. എൽ.,




പ്രസാധകന്മാർ:

സുരേന്ദ്രനാഥ് പ്രിൻറിങ്ങ് പ്രസ്സ്, തലശ്ശേരി.

PRINTED AT THE
XAVIER PRESS, CALICUT
1952

വില 1 — 8 — 0

# ത്യാഗവീരൻ

ഗ്രന്ഥകർത്താ:

ഫാദർ എസ്സ്. തേർമഠം, എം. ഒ. എൽ.,



പ്രസാധകന്മാർ:

സുരേന്ദ്രനാഥ് പ്രിൻറിങ്ങ് പ്രസ്സ്, തലശ്ശേരി.

PRINTED AT THE
XAVIER PRESS, CALICUT
1952

വില 1—8—0

# വിഷയവിവരം

# ത്യാഗവീരൻ

## അദ്ധ്യായം 1.

## ബാല്യകാലം

അന്നത്തെ സായാഹ്നം പൂർവ്വാധികം സുന്ദരമായിരുന്നു. തനിക്കു ഇഹലോകം അതീതമായ ഏതോ ഒന്നു സംഭവിക്കുവാൻ പോകുന്നതുകൊണ്ടായിരിക്കാം പ്രകൃതിയുടെ മുഖം പ്രസന്നമായി കാണപ്പെട്ടതു്. പൂമണം പരത്തുന്ന കുളിരിളംകാററു തരുനിരകളിൽ കിക്കിളിയിളക്കി ഓടിനടന്നു. മൌവിദ്വീപിൽ ശില്പവൈദഗ്ദ്ധ്യത്തിന്റെ മകുടോദാഹരണമായി ഒരു ദേവാലയം ഉയർന്നു നില്ക്കുന്നു. അസ്തമനസൂര്യൻ അതിന്മേൽ കനകച്ചാറു കോരിയൊഴിച്ചു. ഹൊണോലൂലുവിലെ മെത്രാൻ അതിന്റെ പ്രതിഷ്ഠാകർമ്മം നിർവ്വഹിച്ചിട്ടു നാഴികകൾ അധികം കഴിഞ്ഞിട്ടില്ല. അദ്ദേഹം ഉച്ചഭക്ഷണം കഴിഞ്ഞു് അവിടെയുണ്ടായിരുന്ന ഏതാനും ചില പുരോഹിതന്മാരോടു മൊളോക്കൊ ദ്വീപിലുള്ള കുഷ്ഠരോഗികളുടെ ദയനീയസ്ഥിതിയെപ്പററി പ്രസ്താവിക്കുകയുമുണ്ടായി.

മെത്രാൻ:— അവിടത്തെ സ്ഥിതി വളരെ പരിതാപകരമാണു്. യാതൊരു നിയന്ത്രണവുമില്ലാതെ കുഷ്ഠരോഗികൾ അവിടെ രാപ്പകൽ അലഞ്ഞുതിരിയുന്നു. പലരുടേയും ജീവിതം മൃഗീയതയിലേക്കു ഇറങ്ങിക്കൊണ്ടിരിക്കുന്നുവെന്നു പറയാതെ

തരമില്ല. ആദ്ധ്യാത്മികമായി അവരെ നിയന്ത്രിക്കുവാൻ ഏതെങ്കിലും ഒരു വൈദികനെ അയച്ചാൽ കൊള്ളാമെന്നുണ്ട്.

ഒരു വൈദികൻ :— തിരുമേനീ! ഒരു പുരോഹിതനെ സ്ഥിരമായി അവിടെ നിയമിച്ചുകൂടെയോ?

മെത്രാൻ :— നിലവിലുള്ള ഗവൺമെണ്ടു നിയമത്തിന്റെ പരിധികളിൽ നിന്നുകൊണ്ട് അതു സാദ്ധ്യമല്ല. രോഗം മററുള്ളവരിലേക്കു പകരാതിരിക്കുന്നതിനുവേണ്ടി മോളോക്കൊയിലേക്കുള്ള പോക്കുവരവു ഭരണാധികാരികൾ നിയമംകൊണ്ടു നിരോധിച്ചിരിക്കയാണ്. അതുകൊണ്ട് അവിടെ പോകുന്നവരുടെ ശവക്കുഴി മോളോക്കോ ദ്വീപിൽതന്നെ നിർമ്മിക്കേണ്ടതായി വരും.

വേറൊരു വൈദികൻ :— കുഷ്ഠരോഗംകൊണ്ടു വിരൂപമായ മുഖങ്ങൾ മാത്രം ദർശിക്കുക; ചീഞ്ഞളിയുന്ന അവരുടെ ശരീരത്തിൽനിന്നു സദാ പുറപ്പെട്ടുകൊണ്ടിരിക്കുന്ന ദുർഗ്ഗന്ധമേല്ക്കുക; അവരോടു സദാ അടുത്തുപെരുമാറുക; മററു മനുഷ്യരോടു യാതൊരു സമ്പർക്കവും ശേഷിച്ച ജീവിതത്തിലൊരിക്കലും ഉണ്ടാകാതിരിക്കുക; ഈ ദുസ്സഹഭാരം ശവക്കുഴിവരെ ചുമക്കുക—ഇവയെല്ലാം എങ്ങിനെ ഒരു മനുഷ്യനു സഹിക്കുവാൻ സാധിക്കും?

സ്ഥലത്തിന്റേയും സാഹചര്യങ്ങളുടെയും ഭീകരാവസ്ഥയെപ്പററി ചിന്തിച്ചു മററുള്ളവർ ദുഃഖാലും മൂകരായി നില്ക്കുമ്പോൾ ഒരു യുവവൈദികൻ മന്ദഹസിച്ചുകൊണ്ടു മുന്നോട്ടു കടന്നുവന്നു.

വൈദികൻ :— തിരുമേനീ! കുഷ്ഠരോഗികളെ പരിചരിക്കുവാൻ പോകുന്നവൻ ആ രോഗത്തിന് ഇരയാകാതിരിക്കുവാൻ ഇടയില്ലല്ലോ.

മെത്രാൻ :— അതുകൊണ്ടു തന്നെയാണ് ഒരു വൈദികനെ സ്ഥിരമായി അവിടെ നിയമിക്കുവാൻ ഞാൻ വൈമനസ്യം കാണിക്കുന്നതു്.

വൈദികൻ :— തിരുമേനി! ഒരുവൻ സ്വയം ആത്മസമർപ്പണത്തിന്നൊരുങ്ങുകയാണെങ്കിൽ?

മെത്രാൻ :— വളരെ നല്ലതു്. മഹാത്യാഗത്തിന്റെ ആ യജ്ഞവേദിയിന്മേൽ കാലൂന്നുന്നതിനുമുമ്പിൽ അനേകപ്രാവശ്യം ഗാഢമായി ചിന്തിക്കുവാൻ ഞാൻ അദ്ദേഹത്തോടുപദേശിക്കും; എന്നിട്ടും ആത്മാർപ്പണത്തിന്നൊരുങ്ങി മുന്നോട്ടു വരികയാണെങ്കിൽ ഞാൻ സന്തോഷത്തോടെ അദ്ദേഹത്തെ അനുഗ്രഹിച്ചയക്കും.

വൈദികൻ :— തിരുമേനി! ഏറെനാളായി ഞാൻ ഈ വിഷയത്തെപ്പററി ചിന്തിക്കുവാൻ തുടങ്ങിയിട്ടു്. ക്ലേശങ്ങളുടെ തീച്ചൂളയിൽക്കിടന്നു നീറുന്ന ആ പാവങ്ങൾക്കുവേണ്ടി, ജീവനെ കുഷ്ഠരോഗത്തിന്നിരയാക്കേണ്ടിവന്നാലും, മോളോക്കൊ ദ്വീപിലേക്കു പോകണമെന്നു് ഒരാന്തരികസ്വരം എന്നോടു പറയുന്നു. അവിടുന്നു സമ്മതം അനുവദിക്കുകയാണെങ്കിൽ കുഷ്ഠരോഗാർത്തരെ ശുശ്രൂഷിച്ചുകൊണ്ടു് ജീവിതകാലം മുഴുവനും മോളോക്കൊദ്വീപിൽ ഞാൻ താമസിച്ചുകൊള്ളാം.

ആത്മത്യാഗം തുളുമ്പുന്ന ധീരോചിതമായ ഈ വാക്കുകൾകേട്ടു് ആ രംഗം ആകമാനം വിറങ്ങലിച്ചുപോയി. മെത്രാൻ ആ ത്യാഗമൂർത്തിയുടെ മുഖത്തേക്കൊന്നു നോക്കി. അതിൽ ആത്മാർത്ഥതയും സേവനസന്നദ്ധതയുമല്ലാതെ മറെറാന്നും കാണുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആ വൈദികൻ സ്വന്തം ശിരസ്സിലേററുവാൻ പോകുന്ന വിഷയത്തിന്റെ ഭാരം നല്ലവണ്ണം മനസ്സിലാക്കിട്ടുണ്ടെന്നു് അദ്ദേഹത്തിന്റെ കൂസലില്ലാത്ത ഭാവം വിശദമാക്കി. എല്ലാ ക്ലേശങ്ങളേയും താങ്ങുവാനുള്ള സന്നദ്ധത അദ്ദേഹത്തിന്റെ മനസ്ഥിതത്തിന്റെ മറുവശത്തു മറഞ്ഞിരിപ്പുണ്ടെന്നു മെത്രാന്റെ സൂക്ഷ്മദൃഷ്ടികൾ കണ്ടുപിടിച്ചു. പെട്ടെന്നുണ്ടാകുന്ന അതിവികാരത്തിന്നനുസരിച്ചു ചാടിപ്പുറപ്പെടുന്നവനല്ല ആ യുവവൈദികനെന്നു് അദ്ദേഹം മനസ്സിലാക്കി. അതുകൊണ്ടു പുനരാലോചനയ്ക്കു് അദ്ദേഹത്തെ ഉപദേശിക്കേണ്ടതില്ലെന്നു് അദ്ദേഹം തീരുമാനിച്ചു.

മെത്രാൻ :— മകനെ ! നിന്റെ അപേക്ഷ അനുവദിച്ചിരിക്കുന്നു. എന്നാണു പുതിയ സ്ഥലത്തേക്കു പുറപ്പെടുവാൻ വിചാരിക്കുന്നതു് ?

വൈദികൻ :— തിരുമേനി ! മുന്നോട്ടുവെച്ച കാൽ പിൻവലിപ്പിക്കത്തക്ക യാതൊരു പ്രതിബന്ധവും എനിക്കീലോകത്തിലില്ല. ഞാനിപ്പോൾതന്നെ പുറപ്പെടുകയാണു്.

മെത്രാൻ :— ഇന്നു മൊളൊക്കൊവിലേക്കു പോകുന്ന എന്തെങ്കിലും യാത്രക്കപ്പലുണ്ടെന്നു തോന്നുന്നില്ല. കന്നുകാലികളെ കയറ്റിക്കൊണ്ടുപോകുന്ന ഒരു കപ്പൽ മാത്രമെ ഇന്നു പുറപ്പെടുന്നുള്ളു.

വൈദികൻ :— സാരമില്ല; ഞാനതിൽ കയറിപ്പൊയ്ക്കൊള്ളാം.

ആദർശപുരുഷന്മാർ മരിച്ചു മണ്ണടിഞ്ഞാലും അവരുടെ അനശ്വരനാമം ലോകഭിത്തിയിന്മേൽ എന്നും തിളങ്ങിക്കൊണ്ടിരിക്കും. കാലത്തിന്റെ കറുത്ത കരങ്ങൾക്കുകൂടി അവയെ മായ്ച്ചുകളയുവാൻ സാധിക്കുകയില്ല. മാതൃഭൂമിയുടെ മാനം പുലർത്തുവാൻവേണ്ടി പടക്കളത്തിലേക്കു പാഞ്ഞുകയറി സ്വന്തം ചുടുചോര മുഴുവനും വാറ്റിയൊഴിച്ച വീരശിരോമണികൾ ലോകത്തിലുണ്ടായിട്ടുണ്ടു്; പ്രകൃതി അവളുടെ കലവറകളിൽ കരുതിവെച്ചിട്ടുള്ള അനർഘസമ്പത്തുകളെ ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ കൊണ്ടുവന്നു ലോകത്തിനു പ്രദാനംചെയ്തിട്ടുള്ള ശാസ്ത്രപടുക്കളുടെ നാമധേയം ചരിത്രത്തിന്റെ ഏടുകളിൽ തെളിഞ്ഞുമിന്നുന്നുണ്ടു്; അധർമ്മത്തിലേക്കു ലോകം വഴുതിവീഴുവാൻ തുടങ്ങുമ്പോൾ കൈപിടിച്ചു ധർമ്മമാർഗ്ഗത്തിലേക്കു തിരിച്ച കർമ്മയോഗികളുടെ പാദമുദ്രകൾ ഒരിക്കലും മാഞ്ഞിട്ടില്ല; ജീവിതായോധനത്തിൽ ഏറ്റ മുറിവുകളെ വെച്ചുകെട്ടി മനം നൊന്തു വിങ്ങിക്കരയുന്ന പാവങ്ങളുടെ കണ്ണുനീർ തുടച്ചുകൊടുത്ത ഉദാരമതികൾക്കും ഉദാഹരണങ്ങൾ എത്ര വേണമെങ്കിലുമുണ്ടു്. അവരുടെ പാവനനാമങ്ങൾ ഇന്നും അന്തരീക്ഷത്തിൽ അലതല്ലുകയാണു്. അതുപോലെ സകലതും ത്യാഗമാതാവിന്റെ തൃച്ചേവടികളിൽ കാഴ്ചവെച്ചു, മൊളൊക്കൊ ദ്വീപിൽ അവശരായി,

നിസ്സഹായരായി, ഔഷധമോ ശുശ്രൂഷയോ, വസ്ത്രമോ, ഭക്ഷണമോ ഇല്ലാതെ പിടഞ്ഞുകേഴുന്ന കുഷ്ഠരോഗാർത്തരുടെ ഇടയിലേക്കു ധീരതയോടെ കടന്നുചെന്നു്, അനേകകൊല്ലങ്ങളോളം അവരുടെ ആത്മശരീരങ്ങളെ ശുശ്രൂഷിച്ചു് അവസാനം ആ രോഗത്തിന്റെ തന്നെ കരാളഹസ്തങ്ങളിൽ സ്വന്തശരീരത്തെ സമർപ്പിച്ച ത്യാഗവീരനായ ഫാദർ ഡാമിയന്റെ അനശ്വരകീർത്തിയുടെ ഈരടികൾ ആരുതന്നെ ഏറ്റുപാടുകയില്ല !

ബൽജിയത്തിൽ ലൂവെയിൻപട്ടണത്തിന്റെ തൊട്ടരികിലായി ട്രെമലൂഗ്രാമം പരിലസിക്കുന്നു. പുത്തൻ പരിഷ്കാരത്തിന്റെ കതിരൊളി കടക്കാത്ത ആ കൊച്ചുഗ്രാമം പ്രകൃതിസൌന്ദര്യത്തിന്റെ കളിത്തൊട്ടിലാണ്. പച്ചപ്പുതപ്പിട്ട ചെറുകുന്നുകൾ, തുള്ളിച്ചാടിക്കളിക്കുന്ന ആട്ടിൻപറ്റങ്ങൾ, ഏകാന്തതയിൽ അലിഞ്ഞുചേരുന്ന ഇടയന്മാരുടെ പാട്ടുകൾ, ഇടതിങ്ങിനില്ക്കുന്ന വനങ്ങൾ, അവയിന്മേൽ തലവെച്ചുറങ്ങുന്ന പൂവല്ലികൾ, മരതകപ്പട്ടണിഞ്ഞ വയലുകൾ, അതിന്മേൽ വെള്ളിക്കസവു തുന്നിപ്പിടിപ്പിക്കുന്ന നീർച്ചാലുകൾ, കർഷകന്റെ വിയർപ്പുതുള്ളികളുടെ നനവിൽ തഴച്ചുവളർന്നു തൈത്തെന്നലോടു ചാഞ്ചാടിക്കളിക്കുന്ന ഗോതമ്പുചെടികൾ, അതെ—ആ പ്രദേശം ഗ്രാമശ്രീയുടെ ഒരു നടനവേദിതന്നെയായിരുന്നു !

സാമാന്യം വിസ്താരമുള്ള ഒരു മൈതാനത്തിന്റെ മദ്ധ്യഭാഗത്താണ് ട്രെമലൂഗ്രാമം സ്ഥിതിചെയ്യുന്നതു്. സ്വന്തം വിയർപ്പുതുള്ളികൾകൊണ്ടു തങ്ങളെ നനച്ചു വളർത്തിയ കർഷകർക്ക് സമ്മാനിക്കാനായി ഫലങ്ങൾ ചുമന്നു നില്ക്കുന്ന വൃക്ഷങ്ങളുടെ ഇടയിൽ കാണുന്ന വെള്ളപൂശിയ ആ ചെറുഭവനങ്ങൾ പട്ടണങ്ങളിലെ ഉത്തുംഗസൗധങ്ങളെ നോക്കി മന്ദഹസിക്കുകയാണോ എന്നു തോന്നും. അസ്തമനസൂര്യന്റെ കനകകിരണങ്ങൾ അവയിൽ തങ്കച്ചാറു കോരിയൊഴിക്കുമ്പോഴുണ്ടാകുന്ന കാഴ്ച അതിമനോഹരമാണ്. ഓരോ ഭവനത്തിന്റെയും പിൻഭാഗത്തു ചെറുതെങ്കിലും ഭംഗിയുള്ള ഓരോ പച്ചക്കറിത്തോട്ടം കാണാം. കൊയ്ത്തുകാലത്തു മുറ്റത്തു

കൂട്ടിയിരിക്കുന്ന ഗോതമ്പു കറ്റകളുടെ കനകകാന്തികൾ ആരുടെ തന്നെ കണ്ണും കരളും കുളുർപ്പിക്കയില്ല!

ആ ഗ്രാമവാസികൾ എല്ലാവരുംതന്നെ കൃഷിക്കാരാണ്. അവരുടെ ആശാകേന്ദ്രമായ അവിടത്തെ ദേവാലയത്തിൽനിന്നു കാലത്തു സന്ധ്യക്കും മുഴങ്ങുന്ന മണിനാദം അവരുടെ നിർമ്മലഹൃദയങ്ങളെ ഈശ്വരങ്കലേക്ക് ഉയർത്തിയിരുന്നു. പട്ടണങ്ങളിലെ പച്ചപ്പരിഷ്കാരത്തിന്റെ വിഷവായു അവിടെ തെല്ലും വീശിയിരുന്നില്ല. മുതലാളിത്തത്തിന്റെ വെല്ലുവിളിയോ, അധികാരപ്രമത്തതയുടെ കണ്ണുരുട്ടലോ, സ്വാർത്ഥത്തിന്റെ അട്ടഹാസമോ അവരുടെ പ്രശാന്ത ജീവിതത്തിന്മേൽ കല്ലെറിഞ്ഞിരുന്നില്ല. ഇങ്ങനെ പരമ്പരാഗതമായി അവർക്ക് സിദ്ധിച്ച ആ പഴയ പാരമ്പര്യത്തിന്റെ തണലിൽ ആ ഗ്രാമീണർ സംതൃപ്തിയോടെ കഴിഞ്ഞുപോന്നു.

ടെമലൂ ഗ്രാമത്തിന്റെ വടക്കുകിഴക്കു ഭാഗത്തായി കൃത്രിമ മോടിയൊന്നുമില്ലെങ്കിലും വെള്ളയടിച്ചു ഭംഗിയാക്കിയ ഒരു രണ്ടു നിലക്കെട്ടിടം കാണാം. മുൻഭാഗത്തു വിശാലമായ ഒരു വയൽ നീണ്ടുനിവർന്നുകിടക്കുന്നു. പിൻഭാഗത്തു ചെറിയ ഒരു പച്ചക്കറി തോട്ടമുണ്ട്. ഭവനത്തിന്റെ ഇരുവശങ്ങളിലും പലതരത്തിലുള്ള വൃക്ഷങ്ങൾ ഇടതൂർന്നുനില്ക്കുന്ന കാഴ്ച മനോഹരംതന്നെയാണ്. ഈ ഭവനത്തിലാണ് സുഖത്തിന്റെയും ലാളനയുടെയും പട്ടുമെത്തമേൽ പള്ളികൊള്ളുന്ന ലോകത്തെ വീരോചിതമായ ത്യാഗംകൊണ്ടു വിസ്മയസ്തിമിതമാക്കിയ ഫാദർ ഡാമിയൻ 1840 ജനുവരി 3-ാംനു- ജനിച്ചത്.

ഫ്രാങ്കോ, കാതറൈൻ എന്ന ദമ്പതിമാരുടെ ആറാമത്തെ സന്താനമാണു കഥാപുരുഷൻ. ഫ്രാങ്കോയും ഒരു കൃഷിക്കാരനായിരുന്നു. നിരന്തരപരിശ്രമംകൊണ്ടും മിതവ്യയംകൊണ്ടും പരാശ്രയംകൂടാതെ കഴിയാമെന്നല്ലാതെ പറയത്തക്ക സമ്പത്തൊന്നും ഫ്രാങ്കോകുടുംബത്തിനുണ്ടായിരുന്നില്ല. ഭർത്താവിന്റെ ക്ലേശങ്ങളെ ഭാഗിച്ചെടുത്തു കുടുംബഭാരത്തെ ആവുന്നതും ലഘൂകരിക്കുന്ന ഉത്തമതരുണീരത്ന

മായിരുന്നു, അദ്ദേഹത്തിന്റെ സഹധർമ്മിണി. എന്തെങ്കിലും സഹായമർത്ഥിച്ച് അവരെ സമീപിച്ചവരാരും വെറുംകയ്യോടെ തിരിച്ചു പോയിട്ടില്ല. ത്യാഗത്തിന്റെയും സമസൃഷ്ടിസ്നേഹത്തിന്റെയും മൂർത്തിഭാവങ്ങളായ ആ ദമ്പതിമാരുടെ ഒരു സന്താനം, ത്യാഗത്തിന്റെ ഒരു നൂതനാദ്ധ്യായം, ലോകമഹാഗ്രന്ഥത്തിൽ എഴുതിച്ചേർത്തുവെങ്കിൽ അതിലെന്താണതിശയം!

ഗൃഹം, വിദ്യാലയം, ബാഹ്യലോകം എന്നീ മൂന്നു കളരികളിൽ വെച്ച് ഒരുവന്റെ സ്വഭാവസംസ്കരണം സാധിക്കുന്നു. അതിൽ പ്രകൃതിയുടെ പാഠശാലയായ ഗൃഹത്തിൽ, പ്രകൃതിനിയുക്തരായ അദ്ധ്യാപകന്മാരുടെ കീഴിൽനിന്നാണ് ഏതൊരു ശിശുവും സ്വഭാവസംസ്കരണത്തിന്റെ ആദ്യപാഠങ്ങൾ പഠിക്കുന്നത്. നൈർമ്മല്യത്തിന്റെ വിളനിലമായ ശിശുവിന്റെ മനസ്സിൽ അവർ പാകുന്ന വിത്തുകളാണ് ദുഷിച്ച സാഹചര്യങ്ങളുടെ വളക്കൊഴുപ്പിൽ പടർന്നു പന്തലിക്കുന്നത്. ധാർമ്മികലോകത്തിന്റെ സുന്ദരമുഖത്തു് ഇന്നു വല്ലവരും കരിവാരിത്തേക്കുന്നുണ്ടെങ്കിൽ, അതു കർത്തവ്യബോധമില്ലാത്ത മാതാപിതാക്കന്മാർ വളർത്തിവിടുന്ന സന്താനങ്ങളാണ്. എന്തുമേതും സ്വീകരിക്കുന്നതിനു പ്രകൃതിയിലേക്ക് ഇരുകരങ്ങളും നീട്ടിയിരിക്കുന്ന ഒരു പിഞ്ചുപൈതലിന്റെ സ്ഫടികനിർമ്മലമായ മനസ്സിൽ പതിയുന്നതെല്ലാം ശിലാരേഖപോലെ ഉറഞ്ഞുകിടക്കും. സാഹചര്യങ്ങളുടെ ശക്തിയനുസരിച്ച് അവയുടെ സ്വാഭാവികമായ ഫലങ്ങൾ ഉളവാകുന്നു. പ്രകൃതിതന്നെ ഓരോ ശിശുവിന്റെയും ഭാവിയെ മറച്ചിരിക്കുന്ന യവനിക പൊക്കിനോക്കുവാൻ യാതൊരാൾക്കും സാദ്ധ്യമല്ല. എന്നാൽ വൃക്ഷത്തിൽ നിന്നു ഫലത്തെ എന്നപോലെ മാതാപിതാക്കന്മാരുടെ സ്വഭാവരീതിയിൽനിന്ന് അവരുടെ സന്താനങ്ങളുടെ ഭാവി ഏതാണ്ട് അനുമാനിക്കാവുന്നതാണ്. കുഷ്ഠരോഗികളുടെ ചീഞ്ഞളിയുന്ന ദുർവ്രണം അറപ്പോ വെറുപ്പോ കൂടാതെ തേച്ചുകഴുകുക മാത്രമല്ല, അവർക്കുവേണ്ടി ആത്മബലിനൽകുകകൂടി ചെയ്ത ഒരു ത്യാഗവീരനെ ലോകത്തിനു നല്കിയ ഫ്രാങ്കോ കാതറൈൻ എന്നീ

ദമ്പതിമാർ മാതൃകാപരമായ മാതാപിതാക്കന്മാരായിരുന്നുവെന്ന നിസ്സംശയം പറയാം.

ജോസഫ് എന്നായിരുന്നു കഥാപുരുഷന്റെ ജ്ഞാനസ്നാന നാമധേയം. ശൈശവസഹജമായ പ്രസരിപ്പോടും വിനോദത്തോടുംകൂടി കൊച്ചു ജോസെഫ് ബാല്യത്തിന്റെ ആദ്യപടിയിന്മേൽ കാലൂന്നി. ശൈശവത്തിൽത്തന്നെ അവന്റെ കുരുന്നു ഹൃദയത്തിൽ കാതറൈൻ പാകിയിരുന്ന സത്ഗുണങ്ങളുടെ വിത്തുമുളച്ച് അവനോടൊപ്പം തഴച്ചു വളരുവാൻ തുടങ്ങി. അനുകൂലസാഹചര്യങ്ങൾ അതിനു ചൂടും വെളിച്ചവും നൽകി. അവന്റെ ഹൃദയാന്തരീക്ഷത്തിൽ തടിച്ചുകൂടാവുന്ന ദുർഗ്ഗുണങ്ങളുടെ കാർമേഘം, അവന്റെ കൂടപ്പിറപ്പെന്നോണം വളർന്നുവന്നിരുന്ന ഈശ്വരഭക്തിയാൽ ദൂരീകൃതമായി.



പ്രകൃതിയുടെ കാരുണ്യംകൊണ്ടു മാത്രം കഴിഞ്ഞുകൂടുന്ന കർഷകന്മാർ സാധാരണ ഈശ്വരഭക്തന്മാരായിട്ടാണു കണ്ടുവരാറുള്ളത്. ടൈലൂഗ്രാമത്തിലെ ഇതരകർഷകരെ അപേക്ഷിച്ച് ഫ്രാങ്കോവും കുടുംബവും മതകർമ്മാനുഷ്ഠാനങ്ങളിൽ അതീവ ശ്രദ്ധാഭക്തിയുള്ളവരായിരുന്നു. ഒരു വേലക്കാരിയെ നിയമിക്കുവാൻ, സാമ്പത്തികസ്ഥിതി അവരെ അനുവദിച്ചില്ല. തന്മൂലം വീട്ടുവേലകളെല്ലാം കാതറൈൻ തന്നെയാണു ചെയ്തിരുന്നത്. ഗൃഹകൃത്യങ്ങളെല്ലാം വേഗത്തിൽ ചെയ്തുതീർത്തു പുത്രവത്സലയായ ആ മാതൃകാമാതാവു കുട്ടികളെയെല്ലാം വിളിച്ചുകൂട്ടി ആദർശപുരുഷന്മാരുടെ ജീവചരിത്രങ്ങൾ നിത്യവും വായിച്ചുകേൾപ്പിക്കുക പതിവായിരുന്നു. അനുകരണബുദ്ധി മനുഷ്യസഹജമാണല്ലോ. ആ പുണ്യപുരുഷന്മാരിൽ വിളങ്ങിയിരുന്ന വിശിഷ്ടഗുണങ്ങളെ അവർ തങ്ങളുടെ ജീവിതത്തിൽ പകർത്തിയെടുത്തുകൊള്ളണമെന്ന് ആ സാധ്വി നല്ലവണ്ണം മനസ്സിലാക്കി. വീരോചിതമായ ത്യാഗപ്രവർത്തനങ്ങൾകൊണ്ടു ലോകത്തിന്റെ ശ്രദ്ധയെ തികച്ചും ആകർഷിച്ച ധീരപുരുഷന്മാരുടെ പുളകംകൊള്ളിക്കുന്ന ചരിത്രങ്ങളാണു ജോസെഫ് അധികമായി

ആഗ്രഹിച്ചിരുന്നതു്. പ്രസ്തുത ചരിത്രങ്ങൾ കഥാപുരുഷനെ എത്ര മാത്രം ആകർഷിച്ചിരുന്നുവെന്നു, മോളോകൈ ദ്വീപിലെ ഇരുളടഞ്ഞ രംഗങ്ങളിൽവെച്ചു് അദ്ദേഹം ലോകത്തിനു കാണിച്ചു കൊടുത്തു.

സർവ്വസംഗപരിത്യാഗിയായി വനാന്തരങ്ങളിലെ ഭീകരമായ ഏകാന്തതയിൽ ജീവിതം കഴിച്ച ഒരു താപസശ്രേഷ്ഠന്റെ ജീവചരിത്രം അവർ കേട്ടു. അദ്ദേഹത്തെ അനുകരിച്ചു സന്യാസജീവിതം നയിക്കണമെന്ന ഒരഭിനിവേശം ആ പിഞ്ചുഹൃദയങ്ങളിൽ കുരുത്തുപൊന്തി. മേലും കീഴും നോക്കാതെയുള്ള എടുത്തുചാട്ടം ബാലസഹജമാണല്ലോ. അപകടങ്ങളുടെ വക്കത്തെത്തുമ്പോഴാണു് അവർ ഭയപ്പെട്ടു പിന്മാറുന്നതു്. തങ്ങൾ കേട്ട വനവാസിയുടെ ജീവിതരീതിയെ അനുകരിക്കണമെന്നു ജോസെഫും ജ്യേഷ്ഠനും സഹോദരി പൗളീനും തീർച്ചയാക്കി.

അന്നു ജോസെഫിനു് ഏഴു വയസ്സു പ്രായമായിരുന്നു. ട്രെമലൂഗ്രാമത്തിൽത്തന്നെ ഏതാണ്ടു് ഒരു മൈൽ അകലെ സ്ഥിതിചെയ്യുന്ന ഒരു ചെറിയ വിദ്യാലയത്തിലാണു് അവർ അദ്ധ്യയനം നടത്തിയിരുന്നതു്. ഒരു ദിവസം വിദ്യാലയത്തിലേക്കു പോകുമ്പോൾ വഴിയരികെ ഇടതൂർന്നു കിടന്നിരുന്ന ഒരു കുററിക്കാട്ടിൽ ഒരു യഥാർത്ഥ സന്യാസിയുടെ ഗൌരവത്തോടെ പ്രവേശിച്ചു വനവാസികളെപ്പോലെ അവർ പ്രാർത്ഥിക്കുവാനാരംഭിച്ചു. സമയം ഏതാണ്ടുച്ചയായപ്പോൾ വിശപ്പു് ആളിക്കത്തുവാൻ തുടങ്ങി. അവരുടെ പക്കലുണ്ടായിരുന്ന ഉച്ചഭക്ഷണം മൌനവ്രതം ഭേദിക്കാതെതന്നെ എല്ലാവരും കഴിച്ചു വീണ്ടും ധ്യാനനിരതരായി. നേരം സന്ധ്യയായിട്ടും നമ്മുടെ സന്യാസിമാർക്കു വീട്ടിലേക്കു തിരിച്ചുപോരേണ്ട വിചാരമേയുണ്ടായിട്ടില്ല. ആ വഴിയെ കടന്നുപോയ ഒരു മാന്യൻ ഇവരെ കണ്ട വിവരം വീട്ടിൽ അറിയിച്ചതിനാൽ സന്യാസജീവിതം അവർക്കു അവസാനിപ്പിക്കേണ്ടിവന്നു. ഈ സംഭവം കേവലം ബാലസഹജമായ ഒരു വിനോദം മാത്രമായി നമുക്കു തോന്നുന്നുവെങ്കിലും, കാലാന്തരത്തിൽ അവർ ലോകത്തെ ത്യജിച്ചതും വലി

ച്ചേറിഞ്ഞു സന്യാസാശ്രമത്തിന്റെ കനത്ത ഭിത്തികൾക്കുള്ളിൽ മറഞ്ഞൊതുക്കുമ്പോൾ, കുട്ടിക്കാലത്തെ അഭിനിവേശം നിരർത്ഥക മായിരുന്നില്ലെന്നു നമുക്ക് അനുമാനിക്കാം.

സമസൃഷ്ടിസ്നേഹം, ത്യാഗസന്നദ്ധത തുടങ്ങിയ വിശിഷ്ടഗുണ ങ്ങൾ ബാല്യത്തിൽത്തന്നെ ജോസെഫിൽ കുരുപ്പെടുക്കുവാൻ തുടങ്ങി. അവയോരോന്നും പിൽക്കാലങ്ങളിലദ്ദേഹം മൊളൊക്കൊരംഗങ്ങ ളിൽ കുഷ്ഠരോഗികളുടെ കൂട്ടുകാരനായിനിന്നുകൊണ്ടു ഭരതവാക്യം ചൊല്ലിയ പരിത്യാഗ മഹാനാടകത്തിന്റെ നാന്ദി മാത്രമായിരുന്നു.

ഒരു ദിവസം ജോസെഫും സഹോദരങ്ങളും വിദ്യാലയത്തി ലേക്കു പതിവുപോലെ യാത്രയായപ്പോൾ വാത്സല്യനിധിയായ അവരുടെ മാതാവു വിവിധ വിഭവങ്ങളോടുകൂടിയ ഉച്ചഭക്ഷണം അവർക്കു കൊടുത്തയച്ചു. ഈ സംഗതി ഫ്രാൻസിസ് എന്നു പേരു ള്ള ഒരു വികൃതിച്ചെറുക്കൻ എങ്ങിനെയോ മനസ്സിലാക്കി. ഉച്ചക്കു വിദ്യാലയത്തിൽവെച്ച് അവർ ഭക്ഷണത്തിനിരുന്നപ്പോൾ അവൻ അവരെ സമീപിച്ച് ഇപ്രകാരം പറഞ്ഞു "നിങ്ങൾ പള്ളിക്കൂടത്തി ലേക്കുപോന്നപ്പോൾ വിശേഷമായ രണ്ടു പക്ഷിക്കുഞ്ഞുങ്ങളെ നി ങ്ങൾക്കായി ഞാൻ നിങ്ങളുടെ അമ്മയെ ഏല്പിച്ചിട്ടുണ്ട്." പ്രകൃ ത്യാ പക്ഷിസ്നേഹിയായ ജോസഫ് ഇതു കേട്ടപ്പോൾ സന്തോഷം കൊണ്ടു തുള്ളിച്ചാടി. ഉടനെ പാളിൻ നാലപ്പമെടുത്ത് അവനു കൊടുത്തു. പക്ഷെ സ്നേഹാർദ്രനായ ജോസഫിന്റെ കൃതജ്ഞത ആ നാലപ്പത്തിനുള്ളിൽ ഒതുങ്ങിനിന്നില്ല. അവൻ പറഞ്ഞു "നമു ക്ക് ഈ ഭക്ഷണം മുഴുവനും അവനുകൊടുക്കുക. സാധു വിശപ്പട ക്കി ഭക്ഷണം കഴിച്ചിട്ടു വളരെ നാളായെന്നുതോന്നുന്നു." ജോസ ഫിന്റെ അഭിപ്രായത്തോടു മററുപേരും യോജിച്ചു ഭക്ഷണം മുഴു വനും അവനുകൊടുത്തു. അവർ വെറും വയറോടെ ക്ലാസ്സിലേക്കു പോയി. ഒരു നേരത്തെ ആഹാരമുപേക്ഷിക്കയെന്നതു് അത്ര വലിയ ഒരു ത്യാഗമല്ലെങ്കിലും ആ പ്രായത്തിലും ആ സന്ദർഭത്തിലും അതു വളരെ വലിയതുതന്നെയായിരുന്നു. ഭാവിയിൽ മനുഷ്യസാ

ധാരണമല്ലാത്ത മഹാത്യാഗങ്ങൾക്കുള്ള മഹത്തായ കരളുറപ്പിന്നു കളമൊരുക്കിയതു് ഇത്തരം ചെറുത്യാഗങ്ങളത്രെ.

അദ്ധ്യയനസമയം കഴിഞ്ഞു. വിദ്യാർത്ഥികൾ ഓരോരുത്തരായി വീടുകളിലേക്കു പോയിത്തുടങ്ങി. ജോസഫും കൂട്ടരും പക്ഷിക്കുഞ്ഞുങ്ങളെ കാണുവാനായി വീട്ടിലേക്കോടി. പക്ഷെ പ്രസ്തുതബാലൻ പക്ഷികളെ കൊടുത്തിട്ടില്ലെന്നു മാത്രമല്ല അവിടെ ചെന്നിട്ടുകൂടിയില്ലെന്നറിഞ്ഞപ്പോൾ ജോസഫൊഴിച്ചു മററുള്ളവർക്കും തെല്ലൊരു ഇച്ഛാഭംഗമുണ്ടായി. ജോസഫവരെ മന്ദഹസിച്ചുകൊണ്ടിപ്രകാരം പറഞ്ഞു. "സാരമില്ല; പാവം, ഒരു നേരമെങ്കിലും സുഖമായി ആഹാരം കഴിച്ചുവല്ലൊ." പക്ഷിക്കുഞ്ഞുങ്ങളെ ലഭിക്കാഞ്ഞതിലുള്ള ഇച്ഛാഭംഗം ആ ബാലനോടുള്ള അനുകമ്പയായി മാറി. മററുള്ളവരെ ഊട്ടുന്നതിനുവേണ്ടി സ്വയം പട്ടിണി കിടക്കുക; അവരെ ഉടുപ്പിക്കുന്നതിനുവേണ്ടി സ്വയം നഗ്നനാകുക. ഇവ ത്യാഗമനോഭാവത്തിന്റെ പരിണതഫലങ്ങളായി കണക്കാക്കുന്നുവെങ്കിൽ ജോസഫിന്റെ ഈ പ്രവൃത്തിയും ത്യാഗമായിത്തന്നെ കരുതേണ്ടതാണു്. മധുരപദാർത്ഥങ്ങളോടുള്ള ബാലസഹജമായ വാസന, പാഠശാലവിട്ടിറങ്ങുമ്പോഴുള്ള വിശപ്പു്, ഇവയൊന്നും തന്നെ ആ ബാലന്റെ ത്യാഗപരമായ പ്രവൃത്തിക്കു വിലങ്ങടിച്ചു നിന്നില്ല.

ഈശ്വരഭക്തിയുടെ കതിരൊളി ജോസഫിന്റെ ബാലഹൃദയത്തിൽ സദാ പ്രകാശിച്ചുകൊണ്ടിരുന്നുവെന്നു് അവന്റെ മുഖഭാവം പ്രത്യക്ഷമാക്കിയിരുന്നു. മുഖം ഹൃദയത്തിന്റെ കണ്ണാടിയാണല്ലൊ. സന്യാസിശ്രേഷ്ഠന്മാരിൽ ധാരാളമായും, സാധാരണ ജനങ്ങളിൽ വളരെ വിരളമായും മാത്രം കാണുന്ന സഹനശീലം ജോസഫിന്റെ പ്രായത്തിനൊപ്പം വളരുന്നുണ്ടെന്നു് അവന്റെ ഓരോ പ്രവൃത്തിയും പ്രത്യക്ഷമാക്കി. യഥേഷ്ടം പാനം ചെയ്യാവുന്ന സുഖത്തിന്റെ ഇളമധു മനഃപൂർവ്വം പരിത്യജിക്കുക—ക്ലേശങ്ങളുടെ തിക്തദ്രാവകം സന്തോഷത്തോടെ വലിച്ചു കുടിക്കുക—ഈ

ബാലന്റെ സാധാരണസ്വഭാവമായിരുന്നു. പക്ഷെ ദുരിതപൂരിതമായ മോളോക്കോ ദ്വീപിലെ ക്ലേശങ്ങളുടെ കല്ലോലങ്ങളെ മുറിച്ചു നീന്തി മറുകരയെത്തുവാനുള്ള മനക്കരുത്തു് ആ ബാലന്റെ കൊച്ചു ഹൃദയത്തിൽ ഒളിഞ്ഞുകിടപ്പുണ്ടെന്നു് അന്നാരുംതന്നെ തോന്നിയിരുന്നില്ല. സഹനത്തിനുള്ള സന്ദർഭങ്ങളിൽ ഒന്നുപോലും പിഴുതുകളയാതെ ഓരോന്നും യഥാർഹം നിർവ്വഹിച്ചു തന്നിൽ മറഞ്ഞുകിടക്കുന്ന മഹാശക്തിക്കു് ആ ബാലൻ മാററുകൂട്ടി. ജോസെഫും അവന്റെ ജ്യേഷ്ഠനും ഒരു മുറിയിലാണു് രാത്രി കഴിച്ചിരുന്നതു്. ഏതോ മഹാത്യാഗത്തിന്നൊരുങ്ങുവാൻ ഒരു വലിയ ശക്തി പ്രേരിപ്പിച്ചിരുന്നതുപോലെ ആ ബാലൻ സുഖപ്രദമായ ശയ്യോപകരണങ്ങളെ മാററിവെച്ചു, മറച്ചു സൂക്ഷിച്ചിരുന്ന ഒരു പലകമേൽ കിടന്നുറങ്ങുക സാധാരണമായിരുന്നു. രാത്രിയിലെ ഇരുൾപ്പുതപ്പു് ഈ മഹാരഹസ്യത്തെ ഏറെനാൾ ഗോപനംചെയ്തുപോന്നു. ഏതൊരു രഹസ്യത്തിന്റെയും മറവിരി കാലാന്തരത്തിൽ നീങ്ങിപ്പോകുന്നതു സാധാരണമാണല്ലോ. നല്ല ചന്ദ്രികയുള്ള ഒരു രാത്രി ജ്യേഷ്ഠൻ പെട്ടെന്നുണർന്നപ്പോൾ അനുജന്റെ ഈ മഹാരഹസ്യം പുറത്തായി. ഈ സാഹസത്തിനു പൂർണ്ണവിരാമമിടുവാൻ ജ്യേഷ്ഠൻ ആകുന്നതും ശ്രമിച്ചുനോക്കി. ബാലിശമെങ്കിലും അനുജന്റെ ശക്തിപൂർവ്വകമായ വാദങ്ങൾക്കു തല കുനിക്കുവാനേ ജ്യേഷ്ഠനു കഴിഞ്ഞുള്ളു. അമ്മയെ വിവരമറിയിക്കയില്ലെന്നുള്ള ഒരു ശപഥവും ജ്യേഷ്ഠനെക്കൊണ്ടു ചെയ്യിച്ചു. ജോസെഫിന്റെ ഈ സഹനസന്നദ്ധത, പട്ടുമെത്തമേൽ കിടന്നിട്ടും ഉറക്കം വരാതെ പിറുപിറുക്കുന്ന സുഖലോലുപന്മാരോടുള്ള വെല്ലുവിളിയായിട്ടാണു് ജ്യേഷ്ഠനു തോന്നിയതു്.

ഒരു ദിവസം ജോസെഫിനു യാദൃച്ഛികമായി എവിടെക്കോ ധൃതഗതിയിൽ പോകേണ്ടിയിരുന്നു. തന്റെ ത്യാഗോപകരണമായ പലക മാററിവെക്കുവാൻ അവൻ മറന്നുപോയി. അടിച്ചു വൃത്തിയാക്കുന്നതിനു മുറിയിൽ കടന്നുവന്ന കാതറൈയിൻ പലക കണ്ടപ്പോൾ ഒന്നു ഞെട്ടി. അതിന്റെ ഭവിഷ്യത്ഫലങ്ങളെപ്പററിയുള്ള വിചാരപരമ്പരയുടെ മിന്നൽപിണർ ആ മാതൃഹൃദയത്തിൽ

ളൂടി കടന്നുപോയി. മകൻെറ സഹനമനോഭാവംകണ്ടു് അവളുടെ ഉള്ളു കുളിർത്തു. അടുത്ത നിമിഷത്തിൽ അവൻെറ ദുർബലമേനി സുഖനിദ്രയില്ലാത്തതിനാൽ മെലിഞ്ഞുപോകുമെന്നോർത്തപ്പോൾ, പുത്രസ്നേഹം തുളുമ്പുന്ന അവളുടെ ഹൃദയം ഒന്നു പിടച്ചു. സഹനപരിശീലനംകൊണ്ടു മകനുണ്ടാകാവുന്ന ആത്മീകാഭിവൃദ്ധിയെപ്പററിയുള്ള കുളിർത്തചിന്ത ഒരു ഭാഗത്തു്; ശരീരം ക്ഷീണിച്ചു രോഗിയായിത്തീർന്നേക്കുമോ എന്നുള്ള വിചാരം മറുഭാഗത്തു്; ഒടുവിൽ പലക മുറിയിൽനിന്നു മാററിക്കളഞ്ഞു. പരിത്യാഗത്തിൻെറ ഉന്നത വിഷ്ടരത്തിൽ കയറിനിന്നു കുഷ്ഠരോഗത്തെ സ്വയം സ്വീകരിച്ചു ലോകത്തെ പരിഭ്രമിപ്പിക്കുവാനിരിക്കുന്ന സ്വപുത്രൻെറ ഭാവിരൂപം നിയതി അവളുടെ മുമ്പിൽ അവ്യക്തമായിട്ടെങ്കിലും വരച്ചു കാണിച്ചിരുന്നെങ്കിൽ അവൾ നെഞ്ചിടിപ്പോടെ ആ പലക അവിടെനിന്നു മാററിവെക്കുകയില്ലായിരുന്നു.

ഒരു മഹാത്യാഗിയുടെ സകല ലക്ഷണങ്ങളും ആ ബാലനിൽ തെളിഞ്ഞുകണ്ടിരുന്നുവെങ്കിലും ബാലസഹജമായ കുററങ്ങളും കുറവുകളും അവനിലും ധാരാളം പ്രത്യക്ഷപ്പെട്ടിരുന്നു. നന്മയും തിന്മയും തമ്മിലുള്ള സമരങ്ങളുടെ ഒരുകെട്ടുകഥയാണല്ലോ മനുഷ്യജീവിതം. അതിൽ വിജയിക്കുന്നവൻ ജീവിതോദ്ദേശ്യം പരിപൂർണ്ണമായി സാധിക്കുന്നു. അതാതവസരങ്ങളിൽ തലപൊക്കിയിരുന്ന ന്യൂനതകളെ ധീരതയോടെ അടിച്ചമർത്തിയതിൻെറ ഫലമായിട്ടാണു, മനുഷ്യസഹജമായ അഭിലാഷങ്ങളുടെ മേൽ പരിപൂർണ്ണവിജയം കൈവരിക്കുവാൻ ജോസെഫിനു സാധിച്ചതു്. ആദർശപുരുഷന്മാരുടെ വിജയരഹസ്യം ഒളിഞ്ഞിരിക്കുന്നതു് ഇതിലാണു്. എന്തുകൊണ്ടെന്നാൽ ലോകം ഒരു യുദ്ധരംഗവും മനുഷ്യർ അതിലെ യോദ്ധാക്കളുമാണല്ലോ.

കഥാപുരുഷൻെറ സ്വതസ്സിദ്ധമായ പുഞ്ചിരിയും സൗമ്യശീലവും നിരവധി ശത്രുക്കളെ മിത്രങ്ങളാക്കിയിട്ടുണ്ടു്; അവയിൽ അനവധി ക്ലേശങ്ങൾ അലിഞ്ഞുചേർന്നിട്ടുണ്ടു്; അനവധി വിഷമപ്രശ്നങ്ങൾക്കു് അവ ശരിയായ ഉത്തരം കണ്ടുപിടിച്ചിട്ടുണ്ടു്. സമര

ഭൂമിയിൽ സീൽക്കാരത്തോടെ പാഞ്ഞുവരുന്ന വെടിയുണ്ടകളെ നോക്കി പുഞ്ചിരി തൂകുന്നവൻ ധീരനാണ്. ജീവിതക്ലേശങ്ങളും പാഞ്ഞടുക്കുമ്പോഴും മന്ദഹാസത്തോടെ അവയെ എതിരിടുന്നവനോ ഒരു ധർമ്മധീരനാണ്. ഒന്നു ശാരീരികശക്തി, മറേറതു മാനസികശക്തി. വികാരവിപ്ലവങ്ങളെ ധീരതയോടെ അഭിമുഖീകരിച്ച് അവയെ വരുതിക്കു കീഴ്പ്പെടുത്തുന്നവൻ, സാമ്രാജ്യങ്ങളെ കരബലംകൊണ്ടു വെട്ടിപ്പിടിച്ച വീരയോദ്ധാവിനെക്കാൾ ധീരനാണ്. ജോസഫിന്റെ സഹജമായ പുഞ്ചിരിയുടെ മറുവശത്തു മറഞ്ഞുനിന്നിരുന്ന ധാർമ്മികശക്തിയുടെ പ്രാഭവം എത്രമാത്രമുണ്ടെന്നു മോളോക്കൊ ദ്വീപിലെ കുഷ്ഠരോഗസങ്കേതത്തിൽ ധാരാളം പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

ഏകാന്തത ജോസഫിന് ഇഷ്ടമായിരുന്നു. തനിച്ചായിരിക്കുമ്പോൾ ഗൗരവമായ കാര്യങ്ങളെക്കുറിച്ചു ഗാഢമായി ചിന്തിച്ചിരുന്നുവത്രെ. ഈശ്വരശക്തിയുടെ തണലിൽ കളിച്ചുകൊണ്ടിരുന്ന ആ ബാലന്റെ വിമല മനസ്സിൽകൂടി കടന്നുപോയിരുന്നതെന്തെന്ന് ആർക്കും നിശ്ചയമില്ല. ലോകത്തിന്റെ നശ്വരസ്വഭാവത്തെയും ജീവിതത്തിന്റെ ക്ഷണികതയെയും പററി അവൻ ചിന്തിച്ചിരിക്കണം. സമസൃഷ്ടങ്ങൾക്കും അതുമൂലം ഈശ്വരനുംവേണ്ടി ആത്മസമർപ്പണം ചെയ്യുന്നതിനുള്ള വിവിധമാർഗ്ഗങ്ങളും ആ ഏകാന്തചിന്തക്കു വിഷയമായിട്ടുണ്ടാകാം. ഇങ്ങിനെയുള്ള ചിന്തകൾ വെളിച്ചംകാട്ടിയ മാർഗ്ഗത്തിൽക്കൂടിയായിരിക്കണം കഥാപുരുഷൻ ഇരുളടഞ്ഞ മോളോക്കൊ ദ്വീപിലേക്കു കടന്നുചെന്നതു്.

ജന്തുക്കളോടുള്ള സ്നേഹം ജോസഫിന്റെ ഒരു പ്രത്യേക സ്വഭാവമായിരുന്നു. ചെറുകുന്നുകളുടെ സാനുപ്രദേശങ്ങളിൽക്കൂടിയുള്ള ജോസഫിന്റെ ഏകാന്തയാത്രയിൽ കണ്ടുമുട്ടുന്ന ആട്ടിടയന്മാരുടെ സ്നേഹാദരങ്ങൾ കഥാനായകൻ ക്ഷണത്തിൽ സമ്പാദിച്ചു. മേച്ചിൽ സ്ഥലങ്ങളിൽ പോയി ആട്ടിൻപറ്റങ്ങളെ മടിയിലിരുത്തി ലാളിക്കുന്നതു് അദ്ദേഹത്തിന്റെ ഒരു പ്രത്യേക വിനോദമായി

ന്നു. ആടുകളോടു കാണിച്ചിരുന്ന അസാധാരണമായ ഈ സ്നേഹംകണ്ടു ജനങ്ങൾ അദ്ദേഹത്തെ ''കുഞ്ഞിടയൻ'' എന്നു വിളിച്ചുപോന്നു.

ഫ്രാങ്കോവിന്റെ മററു സന്താനങ്ങളെ അപേക്ഷിച്ചു ജോസെഫ് കൂടുതൽ ആരോഗ്യവും ശരീരബലവുമുള്ളവനായിരുന്നു. തന്മൂലം അവനൊരുത്തമ കർഷകനായിത്തീരുമെന്നു ജനങ്ങൾ വിശ്വസിച്ചിരുന്നതിൽ അതിശയിപ്പാനില്ലല്ലോ. പഠനംകഴിഞ്ഞു വീട്ടിൽ വന്നാൽ പിതാവിനോടൊപ്പം വയലിൽപ്പോയി വേലചെയ്യുന്നതു ജോസെഫിനു സന്തോഷമായിരുന്നു. പേനയെടുക്കുന്ന കയ്യിൽ പിക്കാസെടുക്കുന്നതു് അഭിമാനത്തിനു പോരാത്തതാണെന്നു് അവൻ തെല്ലും വിചാരിച്ചില്ല. കേവലം വിനോദത്തിനുവേണ്ടിയല്ല, പ്രത്യുത ഉത്തരവാദിത്വവും ഗൌരവബോധവുമുള്ള ഒരു വേലക്കാരനെപ്പോലെയാണു് അവൻ ജോലിചെയ്തിരുന്നതു്. ഏതൊരു വേലചെയ്യുമ്പോഴും കറകളഞ്ഞ പരമാർത്ഥത അവനിൽ തെളിഞ്ഞുകണ്ടിരുന്നു. ബുദ്ധിമുട്ടുകൾ എതിർത്തുവന്നാലും ക്ലേശങ്ങൾ ആഞ്ഞടിച്ചാലും, ആരംഭിച്ച ജോലി പൂർത്തിയാക്കാതെ അവനൊരിക്കലും പിന്മാറിയിരുന്നില്ല. ഒരു കർഷകനുണ്ടായിരിക്കേണ്ട വിവിധഗുണങ്ങളിൽ, ശരീരാരോഗ്യം, ക്ഷമ, സഹനം, അത്യാഹിതങ്ങളോടെതിരിടാനുള്ള മനഃക്കരുത്തു് എന്നിവ പ്രധാനങ്ങളാണു്. അവയെ ജോസെഫ് ഒരുവിധം കരസ്ഥമാക്കിക്കഴിഞ്ഞിരുന്നു. ജോസെഫ് തന്റെ ജീവിതം കൃഷികൃത്യത്തിലേക്കു തിരിക്കുകയായിരുന്നെങ്കിൽ തീർച്ചയായും ഒരുത്തമകർഷകനായിത്തീരുമായിരുന്നു. പണിയായുധങ്ങളെടുക്കുകമൂലമുള്ള കൈത്തഴമ്പും, അത്യദ്ധ്വാനം മൂലം ഉറച്ച ശരീരവും മൊളോക്കൊ ദ്വീപിൽ പ്രകൃതിയോടു പോരാട്ടം നടത്തിയ നിസ്വാർത്ഥസേവനങ്ങൾക്കു വളരെ സഹായിച്ചിട്ടുണ്ടു്.

ബാലന്മാർ സ്വതവേ വിനോദപ്രിയന്മാരാണല്ലോ. പഠനം കഴിഞ്ഞാൽ പന്തുകളിക്കുകയെന്നുള്ളതു് തങ്ങളെ സംബന്ധിച്ചിടത്തോളം ഒരവശ്യകൃത്യമായിട്ടാണു് അവർ കണക്കാക്കുന്നതു്. ജോ

സ്നേഹിതനും അത്തരത്തിലുള്ള ബാലസാധാരണമായ അഭിലാഷങ്ങളുണ്ടായിരുന്നു. പക്ഷേ, അവയെ പരിത്യജിച്ച് മാതാപിതാക്കളെ സഹായിക്കുന്നതിനുവേണ്ടി, പഠനം കഴിഞ്ഞാൽ പണിയായുധവുമെടുത്ത് അവരുടെ പിന്നാലെ പോകുകയാണ് അവൻ ചെയ്തിരുന്നത്.

---



അദ്ധ്യായം 2.

# വിദ്യാഭ്യാസം

**വിദ്യാഭ്യാസകാലത്തു്** ഏതെങ്കിലും ഒരു തൊഴിൽ പരിശീലിച്ചിട്ടില്ലാത്തതിനാൽ പഠനം കഴിഞ്ഞു ജീവിതയാഥാർത്ഥ്യങ്ങളോടു ഏറ്റുമുട്ടേണ്ടിവരുമ്പോഴും ഇന്നത്തെ അഭ്യസ്തവിദ്യരിൽ പലരും വിവിധങ്ങളായ അവശതകൾക്കു വിധേയരാകുന്നതു സാധാരണമാണല്ലോ. വേലചെയ്യുന്നതു് അവമാനകരമാണെന്ന ഒരു മിഥ്യാബോധം എങ്ങിനെയോ നമ്മുടെ യുവതീയുവാക്കന്മാരിൽ കടന്നുകൂടീട്ടുണ്ടു്. ലോകത്തിന്റെ അനിഷേധ്യനേതാക്കന്മാരെല്ലാം, ഉപജീവനത്തിനു മററു മാർഗ്ഗങ്ങളായിരുന്നിട്ടും കൂടി, ദിവസത്തിന്റെ നല്ലൊരുഭാഗം കൈവേലക്കായി വിനിയോഗിച്ചിരുന്നു.

കൈത്തൊഴിലിനോടു കാണിക്കുന്ന ഈ അവജ്ഞ നമ്മുടെ സംസ്കാരാഭിവൃദ്ധിയെ സാരമായി സ്പർശിക്കുമെന്നു നാം ചിന്തിക്കുന്നില്ല. പൊന്നും വെള്ളിയും നവരത്നങ്ങളുമല്ല ഒരു രാജ്യത്തിന്റെ സമ്പത്തു്; പ്രബുദ്ധ സംസ്കാരസമ്പന്നരും ആരോഗ്യദൃഢഗാത്രരുമായ യുവതീയുവാക്കന്മാരാണു്. ''അലസമായ മനസ്സു പിശാചിന്റെ കൈത്തൊഴിൽശാലയാണെ''ന്നു ഒരു മഹാൻ പറയുന്നതിൽ അർത്ഥമുണ്ടു്.

അധഃപതിച്ചുകിടക്കുന്ന ഭാരതത്തിന്റെ ഏഴുലക്ഷം ഗ്രാമങ്ങളെ സംസ്കാരികമായും സാമ്പത്തികമായും ഉയർത്തുവാൻ പരിശ്രമിക്കുന്നില്ലെങ്കിൽ നമ്മുടെ മാതൃഭൂമി ദിവസംപ്രതി ക്ഷയിച്ചുപോകാ

ഒരു തരമില്ല. ആ ഭാരം നാളത്തെ പൌരന്മാരാകുവാൻപോകുന്ന യുവതീയുവാക്കന്മാരുടെ തോളിൽത്തന്നെയാണ് തൂങ്ങിക്കിടക്കുന്നതു്. യഥാർത്ഥവിദ്യാഭ്യാസംകൊണ്ടു മനസ്സംസ്കാരവും കൈവേലകൊണ്ടു ശരീരദാർഢ്യവും ഇന്നത്തെ യുവജനങ്ങൾക്കു സിദ്ധിച്ചാൽ മാത്രമെ ഭാരതത്തിന്റെ ഭാവി ഭാസുരമായിത്തീരുകയുള്ളു. അതിനു കഥാപുരുഷന്റെ ദൃഷ്ടാന്തം വേണ്ടതുക്ക പ്രോത്സാഹനം നൽകാതിരിക്കയില്ല.

സങ്കടപ്പെടുന്നവരെ സഹായിക്കുവാൻ ജോസഫ് സദാ സന്നദ്ധനായിരുന്നു. അതിനു് അനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങളെപ്പറ്റി അദ്ദേഹം തെല്ലും ചിന്തിക്കാറില്ല. ഒരിക്കൽ ജോസഫിന്റെ ഭവനത്തിനുസമീപം താമസിച്ചിരുന്ന ഒരു വിധവയുടെ ഏകാവലംബമായ പശു രോഗബാധിതമായി. ആ വിധവയുടെ വീട്ടിന്റെ സമീപത്തുകൂടിയാണു നമ്മുടെ ബാലൻ നിത്യവും വിദ്യാലയത്തിലേക്കു പോകുന്നതു്. പശുവിന്റെ കഴുത്തിനു കത്തിവെക്കുവാൻ കശാപ്പുകാരൻ മിറ്റത്തു വിലപേശിക്കൊണ്ടുനില്ക്കുന്നു. വിധവയാകട്ടെ ഇതികർത്തവ്യതാമൂഢയായി ഒന്നും സംസാരിക്കാതെ തലക്കു കയ്യുംവെച്ചു കോലായിൽ ഇരിക്കുന്നുണ്ടു്. ദുഃഖിച്ച അവളുടെ ജീവിതത്തെ പച്ചപിടിപ്പിക്കുന്നതു് ആ പശു മാത്രമാണു്. അതു കൈവിട്ടുപോയാൽ പിച്ചപ്പാളയെടുക്കാതെ വിധവക്കു വേറെ മാർഗ്ഗമില്ല. അവരും നെടുവീർപ്പിട്ടു. അവളുടെ ഹൃദയത്തിൽ അലതല്ലുന്ന ശോകവികാരങ്ങൾ അവിടെ നിൽക്കാനാവാതെ നയനങ്ങളിൽക്കൂടി പുറത്തേക്കുവന്നു. പശു പെട്ടെന്നു ചത്തുപോയാൽ തന്റെ ലാഭം നഷ്ടപ്പെട്ടേക്കുമോ എന്നു ഭയപ്പെട്ടു ദുരാഗ്രഹിയായ കശാപ്പുകാരൻ അക്ഷമനായി കാത്തുനില്ക്കുകയാണു്. സ്വാർത്ഥത്തിന്റെ പിടിയിൽനിന്നു ലോകമിന്നും സ്വതന്ത്രമായിക്കഴിഞ്ഞിട്ടില്ലല്ലോ !

ശോകഭാരം അലതല്ലുന്ന ആ രംഗത്തേക്കു ജോസഫ് കയറിച്ചെന്നു. ബാലന്റെ നിർദ്ദേശമനുസരിച്ചു പശുവിനെ കശാപ്പുകാരനു വില്ക്കുന്നകാര്യം പിറേറദിവസത്തേക്കു നീർത്തിവെച്ചു. പശു

വിനെ ഏതെങ്കിലും വിധത്തിൽ തട്ടിയെടുത്താൽ ലഭിക്കാവുന്ന അമിതാദായത്തെ അവൻ മനസ്സുകൊണ്ടു കുറിച്ചുവെച്ചിട്ടുണ്ടു്. അതുകൊണ്ടു് ആ ബാലന്റെ അഭിപ്രായം അവനു തീരെ രസിച്ചില്ല. ഒന്നും സംസാരിക്കാതെ ബാലനെ അർത്ഥഗർഭമായി ഒന്നു നോക്കി, തൽക്ഷണം അവൻ അവിടെനിന്നും പോയി. വിധവയെ പലവിധത്തിലുള്ള സാന്ത്വനവാക്കുകൾകൊണ്ടു ജോസഫ് സമാശ്വസിപ്പിച്ചു. അന്നു രാത്രി മുഴുവനും തൊഴുത്തിലിരുന്നു ആ പശുവിനെ പരിചരിക്കുവാൻ അവൻ തീർച്ചയാക്കി.

തൊഴുത്തിൽ കൂട്ടുനില്ക്കാമെന്നു എത്ര പറഞ്ഞിട്ടും ജോസഫ് സമ്മതിക്കാതെ വിധവയെ ഉറങ്ങുന്നതിനു നിർബന്ധിച്ചു. വിസമ്മതത്തോടുകൂടിയാണെങ്കിലും അവൾ അകത്തേക്കുപോയി. ജോസെഫ് ഏകനായി അന്ധകാരത്തിന്റെ നിശ്ശബ്ദതയിൽ ഒരു പുകപിടിച്ച റാന്തലിന്നരികെ തൊഴുത്തിൽ കഴിച്ചുകൂട്ടി. ആ ബാലൻ അവിടെ എന്തു ചെയ്യുവാനായിരുന്നുവെന്നു ആർക്കും ഇതേവരെ അറിയുവാൻ സാധിച്ചിട്ടില്ല. ആ രഹസ്യം കഥാനായകനോടുകൂടി മൊളോക്കായിലെ മണ്ണിലമർന്നുപോയിരിക്കുന്നു. പശു ചത്തുപോകുമോ എന്ന ഭയം, തൊഴുത്തിലിരിക്കുന്ന ബാലന്റെ നിസ്സഹായത, ഭാവിയിലെ നിരാധാരസ്ഥിതി, ഇവയെല്ലാം വിധവയുടെ മനസ്സിൽകിടന്നു പുകഞ്ഞിരുന്നതിനാൽ അവൾ നിദ്രാവിഹീനയായി മണിക്കൂറുകളെണ്ണിക്കഴിച്ചുകൂട്ടി. പുലരിയെ പാടിപ്പുകഴ്ത്തുന്ന പക്ഷികളുടെ പാട്ടുകേട്ടു് അവൾ പുറത്തുവന്നു. ഉൽക്കണ്ഠയോടെ അവൾ തൊഴുത്തിലേക്കോടി. അവളുടെ കണ്ണുകളെത്തന്നെ അവൾക്കു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. പശുവിന്റെ സുഖക്കേടു നിശ്ശേഷം മാറിയിരിക്കുന്നു. വിസ്മയസ്തിമിതയായി അവൾ കുറച്ചു സമയം അങ്ങിനെ നിന്നുപോയി. ആനന്ദത്തിന്റെ ഒരു ചെറുപുഞ്ചിരി അവളുടെ വരണ്ട ചുണ്ടിന്മേൽ പരന്നു. ആ ബാലനെ മാറോടണച്ചു് ആശിസ്സുകൾകൊണ്ടഭിഷേചിക്കുന്നതിനു നോക്കിയപ്പോൾ അവനെ അവിടെയെങ്ങും കണ്ടില്ല. പരോപകാരപ്രദങ്ങളായ ഇത്തരം സംഭവങ്ങൾതന്നെയാണു് അവസാനം സ്വന്തജീവ

റൊള്ളടി അന്യന്മാരുടെ സുഖത്തിനുവേണ്ടി പണയംവെക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു്.

മക്കളുടെ ശോഭനമായ ഭാവിയെപ്പററിയുള്ള മധുരസ്മരണകളിലാണല്ലോ മാതാപിതാക്കന്മാരുടെ ജീവിതക്ലേശങ്ങൾ അലിഞ്ഞു പോകുന്നതു്. പ്രതിഭാശാലിയായ പുത്രനെ ഉപരിപഠനത്തിന്നയച്ചാൽ വാണിജ്യവകുപ്പിൽ ഒരുയർന്ന ഉദ്യോഗം ലഭിക്കുമെന്നുദ്ദേശിച്ചു് അവർ ജോസെഫിനെ പാരീസിലുള്ള കലാലയത്തിലേക്കയച്ചു. എന്നാൽ അവർ സ്വപ്നംകണ്ട ഉദ്യോഗത്തെക്കാൾ ഉന്നതമായ ഒന്നിലേക്കാണു് ദൈവം ജോസെഫിനെ നിയോഗിച്ചതു്.

ജോസെഫ് സമയം മുഴുവനും പഠനത്തിനുതന്നെ വിനിയോഗിച്ചു. ജ്ഞാനവും സംസ്കാരവും ആവുംവിധം സമ്പാദിച്ചു ജീവിതസമരത്തിൽ വിജയം നേടുന്നതിനുവേണ്ടിയാണു് ദരിദ്രരായ തന്റെ മാതാപിതാക്കൾ കഷ്ടപ്പെട്ടു പണമയക്കുന്നതെന്ന ബോധം ആ വിദ്യാർത്ഥിക്കു നല്ലപോലെയുണ്ടായിരുന്നു. അവരുടെ അഭിലാഷമനുസരിച്ചു മുഴുവൻ ശ്രദ്ധയും പഠനത്തിൽ പതിച്ചില്ലെങ്കിൽ അതു മാതാപിതാക്കളോടു ചെയ്യുന്ന ഒരു കയ്യാറമായിരിക്കുമെന്നു ജോസെഫ് കരുതി. അതുകൊണ്ടു് ഒരു നിമിഷംപോലും അദ്ദേഹം പാഴാക്കിയില്ല. പലതുംപറഞ്ഞു വീട്ടിൽനിന്നു പണം വരുത്തി കണ്ടമാനം ധൂർത്തടിച്ചു, പഠനത്തിൽ തീരെ ശ്രദ്ധിക്കാതെ ജീവിതത്തെ തകർത്തുകളയുന്ന വിദ്യാർത്ഥികൾ ജോസെഫിന്റെ ദൃഷ്ടാന്തത്തെ അനുകരിച്ചെങ്കിൽ നന്നായിരുന്നു.

പുത്രന്റെ കലാലയജീവിതം കഴിഞ്ഞു പുതിയ ബിരുദങ്ങൾ നേടി മാന്യമായ ഒരുദ്യോഗം വഹിച്ചുകാണുവാൻ അത്യാശയോടെ മാതാപിതാക്കന്മാർ പാർത്തിരിക്കുമ്പോൾ, ജോസെഫ് സന്യാസാശ്രമത്തിൽ പ്രവേശിക്കുവാനുള്ള കനകാവസരം കാത്തിരിക്കയായിരുന്നു. സേവനമാണു് കഥാപുരുഷന്റെ മുദ്രാവാക്യം. സ്വസഹോദര്യത്തിന്റെ ഉന്നതവിഹായസ്സിൽ വിഹരിക്കുന്ന ജോസെഫ് ലോകസേവനംകൊണ്ടു മാത്രമേ തൃപ്തിപ്പെടുകയുള്ളു. അതിനു കൂടു

തൻ സൌകര്യവും ലഭിക്കുന്നതിനുവേണ്ടി സമ്പത്ത്ബന്ധമാനാദികളെ നിശ്ശേഷം പരിത്യജിച്ചു സന്യാസം സ്വീകരിക്കുന്നതിനുതന്നെ ജോസഫ് തീർച്ചയാക്കി. നിരന്തരമായ ചിന്തയുടെയും തീവ്രമായ പ്രാർത്ഥനയുടെയും ഫലമായിട്ടാണ് ആ യുവാവു ഈദൃശമായ ഒരു തീരുമാനത്തിലെത്തിയതു്.

പരിത്യാഗവും സഹനവും കൂടാതെ ലോകസേവനം സാദ്ധ്യമല്ലല്ലോ. ത്യാഗത്തിനുള്ള അഭിവാഞ്ഛ ജോസഫ് കൊച്ചുകുട്ടിയായിരിക്കുമ്പോൾതന്നെ കരളിൽപൊന്തിയതാണ്. അതു അവനോടൊപ്പം വളർന്നു. പക്ഷെ അതു ലോകം മുഴുവനും പടർന്നു പന്തലിക്കുമെന്നു അന്നാരും ഓർത്തിരിക്കയില്ല. മനുഷ്യനെ ലൌകികഭോഗസുഖങ്ങളിലേക്കു വലിച്ചുകൊണ്ടുപോകുന്ന ഒരാന്തരികശക്തി അവനിൽതന്നെ ലയിച്ചുകിടപ്പുണ്ടു്. നിരന്തരത്യാഗംകൊണ്ടു കീഴടക്കിയില്ലെങ്കിൽ അതവസാനം അവനെത്തന്നെ നിശ്ശേഷം നശിപ്പിച്ചുകളയും. നിസ്സാരങ്ങളായ ത്യാഗപ്രവൃത്തികൾ ജോസഫ് ബാല്യത്തിൽതന്നെ പരിശീലിച്ചിരുന്നതിനാൽ എതിർശക്തിയെ വരുതിക്കു നിർത്തുവാൻ അദ്ദേഹത്തിനു സാധിച്ചു. ലോകസേവനത്തിൽ ഉയർന്നുവന്നിട്ടുള്ള മഹാത്മാക്കളുടെ ചരിത്രം നോക്കിയാൽകാണാം അവർ ചെറുപ്പത്തിൽതന്നെ പരിത്യാഗം അഭ്യസിച്ചവരാണെന്നു്.

ഭൌതികവസ്തുക്കളെയും അതിൽനിന്നുളവാകുന്ന ആനന്ദാനുഭൂതിയെയും എന്നന്നേക്കുമായി ഉപേക്ഷിച്ചു, സന്യാസാശ്രമത്തിൽ ചേർന്നു, ബ്രഹ്മചര്യം, അനുസരണം, ദാരിദ്ര്യം എന്ന ത്രിവിധനിയമങ്ങളാൽ സ്വയം ബന്ധിക്കപ്പെടുവാൻ ജോസഫ് ഉറച്ചുകഴിഞ്ഞു. എന്നാൽ വാത്സല്യനിധികളായ മാതാപിതാക്കന്മാരുടെ അനുമതിയും അനുഗ്രഹവും കൂടാതെ പുതിയ ജീവിതത്തിലേക്കു കാലുവെക്കുവാൻ ആ യുവാവു് ഇഷ്ടപ്പെട്ടില്ല. ജ്യേഷ്ഠൻ കുടുംബത്തോടും ബന്ധുജനങ്ങളോടും അവസാനയാത്ര ചൊല്ലിപ്പിരിഞ്ഞു് ആശ്രമത്തിൽ പ്രവേശിച്ചിട്ടു മാസങ്ങൾ അധികമായിട്ടില്ല. അതിനാൽ തന്റേയും വേർപാടുമൂലമുണ്ടാകുന്ന കദനഭാരം താങ്ങുവാൻ

മാതാപിതാക്കളുടെ ഹൃദയങ്ങൾക്കു ശക്തിയുണ്ടാകുമോ എന്നു ജോസെഫ് സംശയിച്ചു. അവൎക്കു, തന്നെ സംബന്ധിച്ചുള്ള മനോഭാവമെന്തെന്നു് ഏറെക്കുറെ മനസ്സിലാക്കുവാൻ ജോസെഫിന്നു് ഇതിനകം സാധിച്ചിട്ടുണ്ടു്. അവരുടെ പ്രതീക്ഷകളുടെ നാരായവേരറുക്കുന്ന ഒരു പ്രവൃത്തിയാണു് ജോസെഫ് ചെയ്യാൻ പോകുന്നതു്. എന്നാൽ അന്തഃകരണത്തിന്റെ ആദേശമനുസരിച്ചു് ഉൽകൃഷ്ടമായ ഒരു ജീവിതരീതിയെ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ മാതാപിതാക്കൾ ഒരിക്കലും പ്രതിബന്ധമായി നില്ക്കുകയില്ലെന്നു് അവരെ നല്ലപോലെ പഠിച്ചിട്ടുള്ള അദ്ദേഹത്തിന്നറിയാമായിരുന്നു. അതിനാൽ സന്യാസം സ്വീകരിക്കുവാനുള്ള അനുമതിയും ആശിസ്സും അപേക്ഷിച്ചുകൊണ്ടു വിനീതവും എന്നാൽ സ്ഥിരനിശ്ചയത്തെ കാണിക്കുന്നതുമായ ഒരെഴുത്തു് ജോസെഫ് അവൎക്കയച്ചു. എഴുത്തു ഈവിധമായിരുന്നു.



"ഞാൻ ജ്യേഷ്ഠനെ അനുകരിച്ചു സന്യാസം സ്വീകരിക്കണമെന്നാഗ്രഹിക്കുന്നു. എന്നാൽ നിങ്ങളിരുവരുടെയും പൂൎണ്ണസമ്മതമില്ലാതെ ഈ നവീനജീവിതത്തിൽ പ്രവേശിക്കുവാൻ എനിക്കു ധൈര്യമില്ല. ജ്യേഷ്ഠനേയും സഹോദരിയേയും ആശ്രമത്തിലേക്കു അനുഗ്രഹിച്ചയച്ച നിങ്ങളുടെ പാവനഹസ്തങ്ങൾ എന്നോടും ആവിധം പ്രവൃത്തിക്കുമെന്നു വിശ്വസിക്കുന്നു."

രണ്ടു സന്താനങ്ങളുടെ വേർപാടുമൂലം മനസ്സിനുണ്ടായ മുറിവു് ഉണങ്ങിക്കഴിഞ്ഞിട്ടില്ല. അപ്പോഴാണു് അവിടെ ഒന്നുകൂടിയുണ്ടായതു്. ഇളയ മകനെ സംബന്ധിച്ചു് അവർ കെട്ടിപ്പടുത്തിരുന്ന ഭാവനാസൗധം അടിയോടെ തകർന്നുവീണു. എന്നാലും അവർ നിരാശപ്പെട്ടില്ല. ജോസെഫ് ബാല്യകാലത്തു് അനുഷ്ഠിച്ചിരുന്ന ഓരോ ത്യാഗപ്രവൃത്തികളേയും കാതറൈയിൻ ചിന്തിക്കുവാൻ തുടങ്ങി. മക്കളുടെ ഭൗതികൈശ്വര്യങ്ങളേക്കാൾ അവരുടെ ആത്മീയാഭ്യുന്നതിയാണു് അവർ കാര്യമായി കണക്കാക്കിയതു്. അതിനാൽ ഈശ്വരാഭിമതമനുസരിച്ചു ലോകസേവനത്തിന്നായി ധീരതയോടെ ഇറങ്ങുവാൻ ആഗ്രഹിക്കുന്ന മൂന്നാമത്തെ സന്താനത്തെയും

അവർ തടഞ്ഞുനിർത്തിയില്ലെന്നു മാത്രമല്ല പ്രോത്സാഹിപ്പിക്കയാണു് ചെയ്തതു്. ധന്യരായ ദമ്പതിമാർ അപ്രകാരം പ്രവൃത്തിച്ചിരുന്നില്ലെങ്കിൽ തീർച്ചയായും മൊളോകൈ ദ്വീപിലെ കുഷ്ഠരോഗികൾ മരണത്തിന്റെ വായിൽ ഇപ്പോഴും ഇഞ്ചിഞ്ചായി അമർന്നുകൊണ്ടിരിക്കുമായിരുന്നു.

നാടും, വീടും, സുഖസൌകര്യാദികളും വെടിഞ്ഞു് ഈശ്വരസേവനത്തിനും ലോകസേവനത്തിനുമായി സന്യാസം സ്വീകരിച്ചിരിക്കുന്നവരുടെ ആശ്രമങ്ങൾ ലോകത്തിൽ അനേകായിരമുണ്ടു്. അവയോരോന്നും ലോകത്തിന്റെ ആദ്ധ്യാത്മികനിക്ഷേപങ്ങളാകുന്നു. സ്വാർത്ഥം നേടുവാൻ തള്ളുമ്പോഴുണ്ടാകുന്ന ഭയങ്കരയുദ്ധങ്ങളുടെ ഭീകരാട്ടഹാസം ലോകത്തിൽ മുഴങ്ങുന്നസമയത്തു നിസ്സ്വാർത്ഥ മൂർത്തികളായ ഇത്തരം ആശ്രമവാസികളാണു് സമാധാനത്തിന്റെ മുരളീഗാനംപാടി ലോകത്തെ സമാശ്വസിപ്പിക്കുന്നതു്. അധർമ്മം അനുനിമിഷം വർദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ ഈശ്വരകോപത്തിന്റെ ഇടിവാൾവന്നു വീഴാതിരിക്കുന്നതു്, സമാധാനത്തിന്റെ ഈ അവധൂതന്മാരുടെ പരിത്യാഗത്തിന്റെ കാന്തശക്തി ലോകത്തിൽ അദൃശ്യമായി വ്യാപരിക്കുന്നതുകൊണ്ടാണു്.

പാരീസിലുള്ള പിക്പസ് പുരോഹിതന്മാരുടെ ആശ്രമമാണു് ജോസഫ് തന്റെ ഭാവിജീവിതത്തിന്റെ കേന്ദ്രമായി സ്വീകരിച്ചതു്. അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ ആ ആശ്രമത്തിന്റെ അംഗമായിച്ചേർന്നു് വൈദികപഠനം ആരംഭിച്ചുകഴിഞ്ഞിരുന്നു. ജ്യേഷ്ഠന്റെ സാന്നിദ്ധ്യമായിരിക്കാം അനുജനെ ആ ആശ്രമത്തിലേക്കാകർഷിച്ചതു്. ജോസഫ് സന്യാസം സ്വീകരിക്കുവാൻ പോകുന്നുവെന്നു കേട്ടപ്പോൾ ജ്യേഷ്ഠൻ വളരെ സന്തോഷിച്ചു. വൈദികവിദ്യാർത്ഥിയുടെ സ്ഥാനത്തേക്കുവേണ്ട പഠനം ജോസഫ് പൂർത്തിയാക്കീട്ടില്ലാത്തതിനാൽ 'ഉണ സഹോദരൻ' എന്ന നിലയിലാണു് ആശ്രമാധിപൻ അദ്ദേഹത്തെ സ്വീകരിച്ചതു്.

ആശ്രമത്തിൽ പ്രവേശിക്കുമ്പോൾ നേരത്തെയുള്ള പേർ മാററി വേറൊരു പുതിയ നാമം സ്വീകരിക്കുന്നതു സാധാരണമാണു്.

ആ പതിവനുസരിച്ചു ജോസെഫ്, മൂന്നാം ശതകത്തിൽ ജീവിച്ചിരുന്ന ഡാമിയൻ എന്ന ഒരു പുണ്യപുരുഷൻെറ നാമധേയമാണു് തിരഞ്ഞെടുത്തതു്. ആ സിദ്ധൻ ഒരു സുപ്രസിദ്ധവൈദ്യനുംകൂടിയായിരുന്നു. കാലാന്തരത്തിൽ കുഷ്ഠരോഗികളുടെ വൈദ്യനും ആചാര്യനുമാകുവാൻ പോകുന്ന ജോസെഫിനു ഡാമിയൻ എന്ന പേർ ഏററവും അന്വർത്ഥമായിട്ടുള്ളതാണല്ലോ. നവയോഗാർത്ഥികളെ വിനയവും അനുസരണവും കൂടുതൽ അഭ്യസിപ്പിക്കുന്നതിനുവേണ്ടി, അവർക്കു പതിവായുള്ള ജോലികളോടുകൂടി വളരെ താഴ്ന്ന തരത്തിലുള്ള വേലകളും ഉൾപ്പെടുത്താറുണ്ടു്. ചെറുപ്പത്തിൽത്തന്നെ ഏതുതരത്തിലുള്ള ജോലിയുംചെയ്തു് കൈതഴമ്പിച്ച ഡാമിയനുണ്ടോ ഇതിൽ പ്രയാസം തോന്നുന്നു ? പാചകവേല, അടിച്ചുവാരൽ, അലക്കുപണി മുതലായവ വളരെ സാമർത്ഥ്യത്തോടും ചുറുചുറുക്കോടും കൂടിയാണു് ഡാമിയൻ ചെയ്തിരുന്നതു്. ഏതു ജോലിചെയ്യുമ്പോഴും അവസാനംവരെ ഡാമിയൻെറ മുഴുവൻ ശ്രദ്ധയും അതിൽ പതിഞ്ഞിരുന്നു.

ലോകസേവനം കൂടുതൽ സുഖകരമാകുന്നതിനുവേണ്ടി ഒരു പുരോഹിതനാകണമെന്നു ഡാമിയൻ തീർച്ചയാക്കി. പക്ഷെ അതിനുള്ള പഠനം ആരംഭിക്കുന്നതിനു ലത്തീൻ ഭാഷയിൽ നല്ലൊരു വ്യുൽപത്തി അത്യാവശ്യമായിരുന്നു. എന്നാൽ വിഷമംനിറഞ്ഞ വിവിധജോലികൾക്കിടയിൽ പ്രസ്തുതഭാഷാഭ്യാസനം എങ്ങിനെ നടക്കും ? ഡാമിയൻെറ പരിശ്രമബുദ്ധി അതിനുള്ള മാർഗ്ഗവും നിഷ്പ്രയാസം കണ്ടെത്തി. അദ്ദേഹം ജോലിചെയ്തുകൊണ്ടിരിക്കുന്നോൾ ജ്യേഷ്ഠൻ ലത്തീൻ വ്യാകരണഗ്രന്ഥം വായിച്ചു് അനുജനെ കേൾപ്പിക്കുക. ഈ നില ഏകദേശം നാലുമാസം തുടർന്നപ്പോൾ ഡാമിയനു് ആ ഭാഷയിൽ ഒരേകദേശജ്ഞാനം സിദ്ധിച്ചു.

മനുഷ്യൻെറ മനസ്സിൽ അനുനിമിഷം പൊങ്ങിമറിഞ്ഞുകൊണ്ടിരിക്കുന്ന വികാരവിചാരങ്ങളെ ശരിയായി നിയന്ത്രിക്കുവാൻ സാധിക്കുന്നവർ, ലോകം മുഴുവനും കരബലംകൊണ്ടു സ്വാധീനമാക്കിയ ധീരന്മാരിലും ധീരരാണു്. ആത്മസംയമനം ശീലിക്കുന്ന

തിന്നു്, ആശ്രമം നിഷ്കൎഷയോടെ ഉണ്ടാക്കീട്ടുള്ള എല്ലാ നിയമങ്ങളെയും ഡാമിയൻ ശരിയായി പാലിച്ചു. അനശ്വരാത്മാവിന്റെയും നശ്വരശരീരത്തിന്റെയും ഒരു സങ്കരമാണല്ലോ മനുഷ്യൻ. മിതമായ ആഹാരം, വ്യായാമം, നിദ്ര ഇവകൊണ്ടു ശരീരത്തെ രോഗാക്രമണം കൂടാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണെങ്കിലും ദേഹിയുടെ മേൽ ദേഹത്തിനു് ആധിപത്യം ഒരിക്കലും അനുവദിച്ചുകൂടാത്തതാണു്. അങ്ങിനെവന്നാൽ ശരീരം ആത്മാവിനെ അധൎമ്മത്തിലേക്കു വലിച്ചിഴച്ചുകൊണ്ടുപോകും. ശരീരത്തെ ചൊല്പടിക്കു നിൎത്തുന്നതിലാണു് മനുഷ്യന്റെ ആത്മപ്രാഭവം പ്രത്യക്ഷപ്പെടുന്നതു്. ശരീരത്തിന്റെ ദുരഭിലാഷങ്ങളെ അപ്പഴപ്പോൾ നിയന്ത്രിച്ചു മുന്നോട്ടുപോകുവാൻതക്ക ആത്മീയശക്തി സിദ്ധിച്ചവൎക്കു മാത്രമെ ഡാമിയനെപ്പോലെ ത്യാഗനിരതങ്ങളായ പ്രവൃത്തികൾകൊണ്ടു ജനസമുദായത്തെ രക്ഷിക്കുവാൻ കഴികയുള്ളു. ധൎമ്മവും അധൎമ്മവും തമ്മിലുള്ള ഒരു നിരന്തരപോരാട്ടമാണല്ലോ ജീവിതം. ആ സമരത്തിൽ വിജയം കൈവരിക്കണമെങ്കിൽ നിരന്തരമായ ആത്മപരിശീലനം അത്യന്താപേക്ഷിതമാകുന്നു. അദ്ദേഹം, അടച്ചുകെട്ടിയ ആശ്രമത്തിന്റെ അന്തൎഭാഗത്തിലിരുന്നു ത്യാഗംകൊണ്ടും, തപശ്ചൎയ്യകൾകൊണ്ടും ഒരു തികഞ്ഞ ത്യാഗിവൎയ്യനായി സമസൃഷ്ടങ്ങൾക്കു വേണ്ടി എന്തും സഹിക്കുവാനുള്ള സന്നദ്ധതയോടെ ലോകരംഗത്തിലേക്കിറങ്ങുവാൻ സമയം കാത്തിരിക്കയാണു്.

അദ്ധ്യായം 3.

# സേവനരംഗത്തേക്ക്

പരിപാവനവും ശാന്തിസംവാഹകവുമായ ആശ്രമാന്തരീക്ഷത്തിൽ ഡാമിയൻെറ ആത്മാവു അഗ്നിയിലിട്ട തങ്കത്തെപ്പോലെ പരിശോഭിച്ചു. ഇരമ്പിമറിയുന്ന ക്ലേശങ്ങളുടെ ഏതു കല്ലോലങ്ങളെയും മുറിച്ചുനീന്തുവാനുള്ള ധൈര്യവും ശക്തിയും അതിനിപ്പോഴുണ്ട്. ദുഷ്കരമായ ഏതു ത്യാഗത്തേയും കൈവരിക്കുവാൻ അതിപ്പോഴും സന്നദ്ധമാണ്. ലോകസേവനത്തിന്നിറങ്ങുവാനുള്ള അവസരം യാദൃച്ഛികമായി ഡാമിയനു സിദ്ധിച്ചു.

പ്രശാന്തമായ ഒരു സായാഹ്നത്തിൽ ഡാമിയൻെറ മാതാപിതാക്കന്മാർ അന്നത്തെ ജോലിയെല്ലാം കഴിഞ്ഞു വിശ്രമിക്കുമ്പോൾ ഓമനമകൻ പെട്ടെന്നു അവിടെ ആഗതനായി. മുന്നറിവുകൂടാതെയുള്ള മകൻെറ വരവിൽ ആ ദമ്പതിമാർ തെല്ലൊന്നു അന്ധാളിച്ചുപോയി. ശാന്തസമുദ്രത്തിൻെറ തിരമാലകളിൽ പുളകമണിയുന്ന ''സാൻറ്വിച്ച്'' ദ്വീപുകളിലേക്കു സേവനത്തിനുപോകുവാൻ അദ്ദേഹത്തിന് അധികൃതാനുമതി ലഭിച്ചുകഴിഞ്ഞിരുന്നു. അപരിഷ്കൃതരായ കാട്ടാളജാതിക്കാരാണ് അവിടത്തെ നിവാസികൾ. പിറ്റേദിവസം തന്നെ അദ്ദേഹത്തിനു പുറപ്പെടുകയും വേണം. ഡാമിയൻെറ ജ്യേഷ്ഠനെയാണ് അങ്ങോട്ടയക്കുവാൻ അധികൃതന്മാർ തീരുമാനിച്ചതെങ്കിലും പെട്ടെന്നദ്ദേഹം രോഗാധീനനാകയാൽ യാത്ര തൽക്കാലത്തേക്കു മാററിവെക്കേണ്ടിവന്നു. പക്ഷെ അനുജൻ മേല

ധികാരികളെ സമീപിച്ചു സേവനത്തിനുള്ള ആ അവസരം ഏറ്റെടുത്തു. അടുത്തദിവസം തന്നെ ഡാമിയനു കപ്പൽ കയറണം. പോകുന്നതിനുമുമ്പു മാതാപിതാക്കളോടും, ബന്ധപ്പെട്ടവരോടും യാത്രപറയുന്നതിനാണ് അദ്ദേഹമിപ്പോൾ സ്വഗൃഹത്തിലെത്തിയിരിക്കുന്നതു്.

സ്വന്തം ഭവനത്തിൽ അവസാനമായികഴിച്ച ആ രാത്രിയിൽ ഡാമിയന്റെ വിമലമനസ്സിൽക്കൂടി അതീതകാലത്തെ പല സംഭവപരമ്പരകൾ കടന്നുപോയിട്ടുണ്ടായിരിക്കണം. ബാല്യകാലത്തിലെ ആ മധുരസ്മരണകൾ സർവ്വസംഗപരിത്യാഗിയായ ആ യതിവര്യനെയും സ്വല്പസമയത്തേക്കെങ്കിലും ആനന്ദിപ്പിച്ചിരിക്കും. സ്വരാജ്യത്തോടും, മാതാപിതാക്കന്മാരോടും സഹോദരങ്ങളോടും അദ്ദേഹത്തിനു വലിയ സ്നേഹമുണ്ടു്. പക്ഷെ കുടുംബത്തിന്റേയും അതിന്റെ സാഹചര്യങ്ങളുടെയും പരിധിക്കുള്ളിൽ മാത്രം ഒതുങ്ങിനിൽക്കാത്ത വിശ്വവ്യാപകമായ ഒരു സമസൃഷ്ടി സ്നേഹമാണ് അദ്ദേഹത്തിന്റെ ഹൃദയത്തിൽ കിക്കളിയിട്ടിളകിക്കൊണ്ടിരുന്നതു്. ആ മധുരവികാരത്തെ അവഗണിക്കുവാൻ ഡാമിയനുതന്നെ സാദ്ധ്യമല്ല. സാൻ്‌വിച്ച് ദ്വീപങ്ങളിൽ പാർത്തുവരുന്ന പാവങ്ങളുടെ ഇടയിൽ സേവനം നടത്തുവാനാണ് താൻ നിയുക്തനായിട്ടുള്ളതെന്നും, അടുത്ത ദിവസംതന്നെ കപ്പൽ കയറണമെന്നും, അതിനുള്ള അനുമതിയും, ആശീസ്സും മാതാപിതാക്കന്മാരിൽനിന്നു വാങ്ങുവാനാണ് വന്നിരിക്കുന്നതെന്നും ഡാമിയൻ അവരെ അറിയിച്ചു. ഇതു കേട്ടപ്പോൾ പുത്രവത്സലയായ മാതാവിന്റെ ഹൃദയത്തിൽക്കൂടെ ഇടിവാളൊന്നു കടന്നുപോയി. ഭൂമി തന്റെ ചുറ്റും പമ്പരംപോലെ തിരിയുന്നോ എന്നവൾക്കു തോന്നി. അവൾ അടുത്തുള്ള ഒരു കസേരയിലേക്കു ചാഞ്ഞു. എന്തു പറയേണമെന്നറിയാതെ പിതാവും അങ്ങിനെ പകച്ചുനിന്നു. ശോകപൂർണ്ണമായ ഈ രംഗം കണ്ടുനില്ക്കുവാനാവാതെ പ്രകൃതി ഇരുൾകരിമ്പടംകൊണ്ടു മുഖം മൂടിക്കളഞ്ഞു. നക്ഷത്രങ്ങൾ വിളറിയ മുഖത്തോടെ എത്തിനോക്കി. ദുഃഖം തിരതല്ലുന്ന ആ രംഗം സുസ്ഥിരചിത്തനായ ആ താപസനെ

ള്ളടി ഒന്നാട്ടിയുലച്ചു. എങ്കിലും ധീരനായ അദ്ദേഹം സന്ദർഭോക്തികരംകൊണ്ടു മാതാപിതാക്കന്മാരെ സമാധാനപ്പെടുത്തി. തങ്ങളുടെ പുത്രൻ വീരോചിതമായ വിധത്തിൽ ലോകസേവനത്തിന്നിറങ്ങുകയാണെന്നോർത്തപ്പോൾ അവരുടെ ഹൃദയം സന്തോഷംകൊണ്ടു വികസിച്ചു. മാതൃഭൂമിക്കുവേണ്ടി ചുടുരക്തം ചൊരിയുവാൻ സ്വസന്താനങ്ങളെ സമരാങ്കണത്തിലേക്കു പറഞ്ഞയക്കുന്ന ധീരരായ മാതാപിതാക്കളെപ്പോലെ, ക്രിസ്തുവിൻെറ ആ ധർമ്മഭടനെ ലോകസേവനത്തിന്നായി അഭിമാനത്തോടെ അവർ യാത്രയാക്കി. എങ്കിലും ഇരമ്പിമറിയുന്ന വികാരങ്ങളെ പിടിച്ചുനിർത്തുവാൻ സാധിക്കാതെ, ഡാമിയൻ യാത്രപറഞ്ഞിറങ്ങിയപ്പോൾ എല്ലാവരും വാവിട്ടുകരഞ്ഞു. ലോകത്തെയും അതിൽനിന്നുണ്ടായേക്കാവുന്ന സർവ്വസുഖങ്ങളേയും എന്നന്നേക്കുമായി പരിത്യജിച്ചുപോകുന്ന ആ പരമസാത്വികനെ പക്ഷികളും മംഗളംനേർന്നു. കതിരവൻ അദ്ദേഹത്തെ തങ്കക്കരങ്ങൾ നീട്ടി തലോടി. പുതിയ പുഷ്പങ്ങൾ പുഞ്ചിരിതൂകി.

ഡാമിയൻെറ ഹൃദയം പ്രശാന്തമാണു്. വളരെ പ്രയാസമേറിയ ആ ഘട്ടത്തെ ഇത്രയും എളുപ്പത്തിൽ തരണംചെയ്യുവാൻ സാധിച്ചതിൽ അദ്ദേഹം ഉള്ളുകൊണ്ടു സന്തോഷിച്ചു. മാതാപിതാക്കളുടെ കണ്ണിലുണ്ണിയാണു് താനെന്നു് അദ്ദേഹത്തിനു നല്ലപോലെ അറിയാം. എന്നിട്ടും യാതൊരു തടസ്ഥവും പറയാതെ, ഹൃദയവേദനയോടുകൂടിയാണെങ്കിലും, സാൻവിച്ചു ദ്വീപിലേക്കു പോകുവാൻ അനുവദിച്ചതോർത്തു് അദ്ദേഹം അത്ഭുതപ്പെട്ടു. ആ അനുവാദത്തിനുള്ളിൽ മറഞ്ഞിരിക്കുന്ന അവരുടെ പരിത്യാഗത്തെ ഓർത്തു് അദ്ദേഹം അവരെ അഭിനന്ദിച്ചു. ഇത്രയും ത്യാഗശീലരായ മാതാപിതാക്കന്മാരുടെ സന്താനമാകുവാൻ ഭാഗ്യമുണ്ടായതിൽ അദ്ദേഹം അഭിമാനംകൊണ്ടു.

അടുത്ത ദിവസത്തെ പ്രസന്നമായ പ്രഭാതത്തിൽ ഡാമിയനും അദ്ദേഹത്തിൻെറ സഹപ്രവർത്തകന്മാരും കപ്പൽ കയറി. ഡാമിയൻ ഒരു ഫോട്ടോ എടുപ്പിച്ചു് ഒരു പ്രതി മാതാപിതാക്കന്മാർക്കു് അയച്ചുകൊടുത്തു. അപ്പോളയച്ച കത്തിൽ അദ്ദേഹമിങ്ങനെയെഴുതിയി



ഇംഗ്ലണ്ടിൽ സ്ഥാപിച്ചിട്ടുള്ള

**ഡാമിയൻെറ് പ്രതിമ**

ന്നു. "സ്വർഗ്ഗലോകത്തിൽവെച്ചു നിങ്ങളെ വീണ്ടും കാണാമെന്നാശിച്ചുകൊണ്ടു ഞാൻ നിങ്ങളോട് ഒന്നുകൂടി യാത്രപറയുന്നു. വാർദ്ധക്യംകൊണ്ടു വിവശരായിരിക്കുന്ന നിങ്ങളെ ദൈവം അനുഗ്രഹിക്കട്ടെ. ഞാൻ പോവുകയാണ്"'.

ഇന്നത്തെപ്പോലെ സുകരമായ യാത്രാസൌകര്യങ്ങളൊന്നും അന്നുണ്ടായിരുന്നില്ല. അഞ്ചു മാസത്തെ ആപൽക്കരമായ യാത്രക്കുശേഷമാണ് അവർ ഉദ്ദിഷ്ടസ്ഥാനത്തെത്തിയത്. ശാന്തസമുദ്രത്തിൽക്കൂടിയായിരുന്നു അവരുടെ യാത്ര. ആ സമുദ്രം സ്വനാമത്തെ സ്വാർത്ഥീകരിക്കുന്നില്ലെന്നു പലപ്പോഴും നമ്മുടെ യാത്രക്കാർക്കു ബോദ്ധ്യപ്പെട്ടു. ആർത്തിരമ്പിമറിയുന്ന ഉഗ്രകല്ലോലങ്ങൾ അവരുടെ കപ്പലിനെ വിഴുങ്ങിക്കളയുമോ എന്നു പലപ്രാവശ്യവും അവർ സംശയിച്ചു. ക്ഷോഭിച്ചിരിക്കുന്ന സമുദ്രം തന്റെ വീചികൾകൊണ്ടു കപ്പലിനെ കഠിനമായടിക്കുമ്പോൾ യാത്രക്കാർ ഭയവിഹ്വലരായി ആർത്തനാദം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. കോളിളകിയ ആ സമുദ്രത്തിലും ഡാമിയന്റെ മനസ്സു പ്രശാന്തമായിരുന്നു. മരണത്തിന്റെ വക്കത്തെത്തിയിരുന്ന ആ സന്നിഗ്ദ്ധാവസ്ഥയിൽപ്പോലും ഡാമിയൻ സഹയാത്രക്കാരെ രസിപ്പിച്ചും, ആശ്വസിപ്പിച്ചും, പരിചരിച്ചുംകൊണ്ടു കപ്പലിൽ ഓടിനടന്നു. ഒരു യാത്രക്കാരന് എന്തെങ്കിലും ഒരു സൌകര്യമുണ്ടാകുന്നതിനുവേണ്ടി ഏതു ത്യാഗവും സഹിക്കുവാൻ അദ്ദേഹം സന്നദ്ധനായി കാണപ്പെട്ടു.

1864 മാർച്ച് 19-ാംനു- ഹോണോലൂലു തുറമുഖത്തിലെ പൊൻപുലരി അവർക്കു സ്വാഗതമരുളി. ഹോണോലൂലു നഗരം സാൻഡ്‌വിച്ച് ദ്വീപസമൂഹങ്ങളുടെ തലസ്ഥാനമാണ്. പ്രസ്തുത ദ്വീപുകൾക്ക് "ഹവായി ദ്വീപുകൾ" എന്നൊരപരനാമവുംകൂടിയുണ്ട്. ക്യാപ്റ്റൻ കുക്ക് കണ്ടുപിടിച്ച ആ ദ്വീപുകൾ ഐക്യസംസ്ഥാനത്തിന്റെ ഭരണത്തിൻകീഴിലായിരുന്നു. അതിനു 6406 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഡാമിയന്റെ പരിസേവനംകൊണ്ടു പരിശുദ്ധമായിത്തീർന്ന 'മൊളോക്കൊ' ഈ ദ്വീപസമുച്ചയത്തിൽ ഒന്നാണ്.

പരിഷ്കാരത്തിൻെറ കണികപോലുമില്ലാതിരുന്ന 'ഹാവായി' നിവാസികളുടെ മതപരവും സാമുദായികവുമായ നിയമങ്ങൾ നിഷ്ഠുരങ്ങളും നിന്ദ്യങ്ങളുമായിരുന്നു. അന്നവിടെ നരബലി പോലും അസാധാരണമായിരുന്നില്ല. നിസ്സാരകുററങ്ങൾക്കുകൂടി വധശിക്ഷയാണ് ശിക്ഷാവകുപ്പു വിധിച്ചിരുന്നത്. ഭ്രാന്തന്മാരെ തല്ലിക്കൊല്ലുവാനും, പ്രായംചെന്നവരെ ജീവനോടെ കുഴിച്ചുമൂടുവാനും അവക്കു തെല്ലും മടിയില്ല. ജാതിത്തലവന്മാരാണ് അവരെ ഭരിച്ചിരുന്നത്. അവർ, ഭരണീയരുടെ തലയിൽ കയററിവെച്ചിരുന്ന ബന്ധനനിയമങ്ങൾ മനുഷ്യോചിതങ്ങളല്ലായിരുന്നു. ഭർത്താവിനോടുകൂടി ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കുന്നത് മരണ ദണ്ഡാർഹമായ ഒരു കുററമായി അവിടെ കരുതപ്പെട്ടിരുന്നു. ഇത്തരം ദുരാചാരങ്ങൾകൊണ്ടു മലിനമായ ഒരു ജനതയുടെ ഇടയിലാണ് ഡാമിയനും അനുചരന്മാരും സേവനത്തിനു വന്നിരിക്കുന്നത്.

അപരിഷ്കൃതരെങ്കിലും ഡാമിയനും കൂട്ടരും ഹോണോലുലുവിൽ പ്രവേശിച്ചപ്പോൾ വലിയ സ്വീകരണമാണ് അവക്കു സിദ്ധിച്ചത്. കർമ്മകുശലന്മാർക്കു പ്രവൃത്തിരംഗം എത്ര വിപുലമായിരിക്കുമോ അത്രകണ്ടു ഉത്സാഹം തോന്നുമല്ലോ. സേവനത്തിനുള്ള വിശാലമായ രംഗങ്ങൾ കണ്ടപ്പോൾ നമ്മുടെ യുവയോഗികൾക്ക് എന്തെന്നില്ലാത്ത ആഹ്ലാദമാണുണ്ടായത്. ക്രിസ്തുവിനുവേണ്ടി എന്തുമേതും സഹിക്കുവാനുള്ള സന്നദ്ധത അവരുടെ പ്രവൃത്തികളിൽ അവരെ കൂടുതൽ ഉന്മേഷമുള്ളവരാക്കിത്തീർത്തു. ഇരുപത്തിമൂന്നു വയസ്സുമാത്രം പ്രായമുള്ള ഡാമിയൻെറ ഉത്സാഹം പ്രത്യേകിച്ചു എല്ലാവരുടേയും ശ്രദ്ധയെ ആകർഷിച്ചിരുന്നു.

ഡാമിയൻ ഇനിയും പൌരോഹിത്യപദവിയിലേക്ക് ഉയർത്തപ്പെട്ടുകഴിഞ്ഞിരുന്നില്ല. ഹാവായി ദ്വീപിൽചെന്ന് ഒരു സംവത്സരം പൂർത്തിയാകുന്നതിനു മുമ്പിൽതന്നെ ആ സ്ഥാനവും അദ്ദേഹത്തിനു സിദ്ധിച്ചുകഴിഞ്ഞു. 'പൂന' എന്ന സ്ഥലത്തെ നിവാസികൾക്കാണ് ആ ത്യാഗിയുടെ സേവനത്തിൻെറ ഇമധു നുകരുവാ

നുള്ള ഭാഗ്യമുണ്ടായതു്. ഏഴിലധികം ഗ്രാമങ്ങൾ ഒന്നിച്ചുകൂടിയതാണു് ''പൂന'' എന്ന പ്രദേശം. അവിടെ ദേവാലയങ്ങളോ വിദ്യാലയങ്ങളോ പരിഷ്കൃതങ്ങളായ മറ്റേതെങ്കിലും സ്ഥാപനങ്ങളോ ഉണ്ടായിരുന്നില്ല. അഗ്നിപർവ്വതങ്ങൾ, കടലാക്രമണം എന്നിവയാൽ നിരവധി നാശങ്ങൾക്കു് ആ രാജ്യം പലപ്പോഴും ഇരയാകാറുണ്ടു്. പൂന അഭിവൃദ്ധിപ്പെടാതിരുന്നതിന്റെ പ്രധാന കാരണം അദ്ദേശവാസികളുടെ അലസതയാണു്. ഡാമിയൻ പ്രവൃത്ത്യുന്മുഖനായി ഇറങ്ങിയപ്പോൾ പലരും അദ്ദേഹത്തെ സഹായിക്കുവാൻ സന്നദ്ധരായി. അദ്ദേഹം ആ കുഗ്രാമങ്ങളിൽ നവോന്മേഷം കോരിയൊഴുക്കി. ഗ്രാമീണരുടെ മനസ്സിൽ കടിച്ചുകൂടിയിരുന്ന അന്ധവിശ്വാസത്തെ നിശ്ശേഷം നശിപ്പിച്ചു. അവരുടെ ആത്മീകവും, ലൗകികവുമായ ആവശ്യങ്ങളറിഞ്ഞു പ്രവർത്തിക്കുവാൻ യുവചൈതന്യം തുളുമ്പുന്ന ആ താപസൻ സന്നദ്ധനായിരുന്നു.

അന്യന്മാരെ സഹായിക്കുവാനുള്ള അവസരങ്ങൾ അന്വേഷിച്ചുകൊണ്ടാണു് അദ്ദേഹം നടന്നിരുന്നതു്. ആ കാര്യത്തിൽ സ്വന്തമെന്നോ അന്യമെന്നോ ഉള്ള വ്യത്യാസം കഥാപുരുഷനുണ്ടായിരുന്നില്ല. ഒരു ദിവസം അദ്ദേഹം കുതിരപ്പുറത്തു കയറി ഒരു സ്ഥലത്തേക്കു പോകുമ്പോൾ അടുത്തുള്ള ഒരു ഗ്രാമത്തിലെ പുരോഹിതൻ മൃതിയടഞ്ഞുപോയതിനാൽ അവിടത്തെ ജനങ്ങൾ അനാഥരായി വളരെ കഷ്ടപ്പെടുന്നുവെന്നു് ആരോ പറഞ്ഞു. ഡാമിയനെപ്പോലെയുള്ള ഒരു കർമ്മയോഗി പ്രവൃത്തിരംഗത്തിലേക്കു കുതിക്കുവാൻ ഇതിലപ്പുറം എന്തു കേൾക്കണം ? ആ ഗ്രാമത്തിലെത്തുവാനുള്ള മാർഗ്ഗം അന്വേഷിച്ചപ്പോൾ, അടുത്തുള്ള മല കയറിയിറങ്ങിയാൽ മതിയെന്നു മനസ്സിലായി. ഒട്ടും താമസിക്കാതെ ഡാമിയൻ കുതിരയെ ഒരു സ്ഥലത്തുകെട്ടി, മലകയറി മുകളിൽച്ചെന്നു നോക്കിയപ്പോൾ ഗ്രാമത്തിന്റെ യാതൊരു ലക്ഷണവും അവിടെ കണ്ടില്ല. അപ്പുറം വേറൊരു മലയാണു് കണ്ടതു്. അതും അദ്ദേഹം കയറി. ഗ്രാമമെവിടെ ? വളരെ ഉയർന്ന മറ്റൊരു മല അപ്രാപ്യമായങ്ങിനെ നിലകൊള്ളുന്നു. തെല്ലും നിരുന്മേഷനാകാതെ അദ്ദേഹം ആ വലിയ

മലയും കയറുവാൻ തുടങ്ങി. ഡാമിയന്റെ ചെരിപ്പു ചെറുകഷണങ്ങളായി നുറുങ്ങി. കല്ലും മുള്ളും ചവുട്ടിക്കൊണ്ടതിനാൽ പാദങ്ങളിൽനിന്നു ചോര പുറപ്പെട്ടു. പക്ഷെ ഉദ്ദേശിച്ചുപുറപ്പെട്ട കാര്യം സാധിക്കാതെ പിന്മാറുന്ന സ്വഭാവക്കാരനല്ലായിരുന്നു ഡാമിയൻ. ഉയൎന്ന കരിമ്പാറക്കെട്ടുകളോടുകൂടിയ ആ മലയും കയറിയിറങ്ങി, ഒടുവിൽ ഉദ്ദേശിച്ച സ്ഥലത്തെത്തി. അവൎക്കു് അത്യാവശ്യം വേണ്ട സേവനങ്ങളെല്ലാം ചെയ്തുകൊടുത്തു് അദ്ദേഹം അവിടെനിന്നും മടങ്ങി.

ഇരമ്പിമറിയുന്ന തിരമാലകളോട് ധീരതയോടെ പൊരുതി പലപ്പോഴും നിസ്സഹായന്മാരെ ഡാമിയൻ രക്ഷിച്ചിട്ടുണ്ടു്. ഒരിക്കൽ അദ്ദേഹം കടലോരത്തു് എന്തോ ആലോചിച്ചുകൊണ്ടു നടക്കുകയായിരുന്നു. അപ്പോൾ കുറെ അകലെ ഒരു ചെറുവള്ളത്തെയിട്ടു തിരമാലകൾ അമ്മാനമാടുന്നതുകണ്ടു. ആ തോണിയിൽ ആകെ എട്ടുപേരുണ്ടായിരുന്നു. യാത്രക്കാർ തീരെ പരവശരായിരുന്നതുകൊണ്ടു തോണി മുക്കാലും മുങ്ങിക്കഴിഞ്ഞു. ഇതു കണ്ടയുടനെ ഡാമിയൻ കടലിലേക്കു കുതിച്ചുചാടി; നീന്തിച്ചെന്നു തോണിയെ വലിച്ചു കരക്കടുപ്പിച്ചു. ഏതാനും ദിവസങ്ങൾക്കുമുമ്പു് അഗ്നിക്കിരയായ ഒരു യാത്രക്കപ്പലിലെ ശേഷിച്ച എട്ടു പേരാണു് ആ ചെറുതോണിയിലുണ്ടായിരുന്നതു്. ഡാമിയൻ അവരെ തക്കസമയത്തു രക്ഷപ്പെടുത്തിയില്ലെങ്കിൽ അവരെല്ലാവരേയും സമുദ്രം വിഴുങ്ങിക്കളയുമായിരുന്നു.

---

അദ്ധ്യായം 4.

# കുഷ്ഠരോഗം

മനുഷ്യശരീരത്തെ കുറേശ്ശെയായി കാർന്നുതിന്നുന്ന ഒരു ഭയങ്കര രാക്ഷസിയാണു കുഷ്ഠരോഗം. ജീവിച്ചിരിക്കുമ്പോഴുള്ള മരണമെന്നാണു് പഴയ ഈജിപ്റ്റുകാരുടെ ഗ്രന്ഥത്തിൽ ഈ രോഗത്തെപ്പററി പ്രസ്താവിക്കുന്നതു്. എബ്രായക്കാർ, ഗ്രീക്കുകാർ, റോമാക്കാർ എന്നുവേണ്ട പ്രാചീനലോകം മുഴുവനുംതന്നെ ഈ രോഗത്തെ വളരെ ഭയപ്പെട്ടിരുന്നു. ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ വൈദ്യഭാഗത്തിന്റെ പല നിഗൂഢരഹസ്യങ്ങളെയും വെളിക്കു വരുത്തീട്ടുള്ള ആധുനികലോകത്തെക്കൂടി അതു വെല്ലുവിളിച്ചു മനുഷ്യസമുദായത്തിന്റെ പരമശത്രുവായി നിലകൊള്ളുന്നു. ഈ ഭയങ്കരരോഗത്തെ നിശ്ശേഷം പരാജയപ്പെടുത്തുവാൻ യാതൊരു ഭിഷഗ്വരനും നാളിതുവരെ സാധിച്ചിട്ടില്ല.

നൈൽനദീതീരങ്ങളാണു് ഈ രോഗത്തിന്റെ ജന്മഭൂമിയെന്നു പലരും വിശ്വസിച്ചുപോരുന്നുണ്ടു്. സുഡാനിലെ ആദിമനിവാസികളെ മുക്കാലും ഈ ഭയങ്കരഭൂതത്താൻ വിഴുങ്ങിക്കളഞ്ഞുവെന്നു ചരിത്രപാഠകന്മാർക്കറിയാം. നൈൽനദീതീരങ്ങൾ വളരെ ഫലപുഷ്ടിയുള്ള പ്രദേശങ്ങളാണല്ലോ. പ്രസ്തുത തീരപ്രദേശങ്ങളിലേക്കു് ഒഴുകിയിരുന്ന ജലപ്രവാഹമാണു് ഈ രോഗത്തിന്റെ ബീജങ്ങളെ വാരിവിതറിയതെന്നു ചിലർ അഭിപ്രായപ്പെടുന്നു. അതിരുകവിഞ്ഞ ഉഷ്ണവും തണുപ്പും ഇടകലർന്ന കാലാവസ്ഥ, ജനങ്ങളുടെ കൂട്ടമായി

ട്ടുള്ള താമസം, അസാധാരണങ്ങളായ വെള്ളപ്പൊക്കങ്ങളും, വലിയ മത്സ്യഭക്ഷണാസക്തി, എന്നിവ പ്രസ്തുത രോഗബീജങ്ങളുടെ സഞ്ചാരവളർച്ചക്കു വളരെ സഹായിക്കുന്നുണ്ടെന്നു് ആധുനികവൈദ്യശാസ്ത്രം പറയുന്നു. എന്നാൽ ഈ കാരണങ്ങളൊന്നുംതന്നെ അനുകൂലസാഹചര്യങ്ങളായി നില്ക്കാതിരിക്കുന്ന രാജ്യങ്ങളെപ്പോലും ഈ രോഗം കടന്നാക്രമിച്ചിട്ടുണ്ടു്. രോഗാണുക്കളുടെ ശരിയായ സ്വഭാവം മനസ്സിലാക്കുവാൻ ആധുനികവൈദ്യശാസ്ത്രത്തിനു സാധിച്ചിട്ടുണ്ടെങ്കിലും മനുഷ്യശരീരത്തിൽ അതു ചെയ്യുന്ന നാശങ്ങളെ ഇല്ലാതാക്കുവാൻ ഇതിനിതുവരെ കഴിഞ്ഞിട്ടില്ല. ശാസ്ത്രം ഇപ്പോഴും പുരോഗമിച്ചുകൊണ്ടിരിക്കുന്നതിനാൽ ഈ ഭയങ്കര രോഗത്തിന്മേൽ പരിപൂർണ്ണവിജയം സമ്പാദിക്കുവാൻ നമ്മുടെ ഭിഷഗ്വരന്മാർ സാധിക്കുമെന്നു നമുക്കു പ്രതീക്ഷിക്കാം.

അഷ്ടാംഗഹൃദയം പറയുന്ന അറുപത്തിനാലു മഹാരോഗങ്ങളേയും പ്രാചീനഭാരതീയർ കുഷ്ഠമായിട്ടാണു് കരുതിയിരുന്നതു്. അതു് ഈശ്വരകോപത്തിന്റെ ഫലമായിട്ടുണ്ടാകുന്നതാണെന്നു് അവർ വിശ്വസിച്ചിരുന്നതിനാൽ പ്രതിവിധിയെപ്പററി ചിന്തിക്കുകയാകട്ടെ വല്ലതും പ്രവൃത്തിക്കുകയാകട്ടെ ചെയ്തിരുന്നില്ല. അതുകൊണ്ടു് പ്രസ്തുതരോഗത്തിന്നിരയാകുന്ന നിർഭാഗ്യവാന്മാർ ഈശ്വരാനുഗ്രഹമുണ്ടാകുന്നതിനു് അവരെ പുരോഹിതന്മാരുടെ അടുക്കലേക്കു് അയച്ചിരുന്നു. എന്നാൽ രോഗം മററുള്ളവരിലേക്കു പടർന്നുപിടിക്കാതിരിക്കുന്നതിനുവേണ്ട എല്ലാ മുൻകരുതലുകളും അവർ വേണ്ടവിധം ചെയ്തിരുന്നുവെന്നതു പ്രസ്താവ്യമാണു്.

ബി. സി. 1400, 800 എന്നീ കാലഘട്ടങ്ങളിൽ ഇന്ത്യാ, പേർഷ്യാ, എന്നീ രാജ്യങ്ങൾ ഈ രോഗത്തിന്റെ നൃത്തരംഗങ്ങളായിരുന്നുവെന്നു ചരിത്രം പറയുന്നു. യൂറോപ്യൻ രാജ്യങ്ങളിൽ എന്നു മുതൽ ഈ രോഗം തലപൊക്കിയെന്നു ഖണ്ഡിതമായിപ്പറയുവാൻ ചരിത്രരേഖകളില്ല. ഈജിപ്റ്റിൽനിന്നു റോമിലേക്കു കടന്നുവന്ന യോദ്ധാക്കളാണു് യൂറോപ്പിൽ ഈ രോഗത്തിന്റെ വിത്തു വിതച്ചതെന്നാണു് പരക്കെ വിശ്വസിച്ചുപോരുന്നതു്. ക്രിസ്തു

വും 550-ൽ ഐർലണ്ടിൽ ഈ രോഗം ധാരാളമുണ്ടായിരുന്നതായി ചരിത്രലക്ഷ്യങ്ങളുണ്ടു്. ആ അവസരങ്ങളിൽത്തന്നെ ഇംഗ്ലണ്ടിലും ഇതിന്റെ വ്യാപ്തി ഒട്ടും കുറച്ചല്ലായിരുന്നു. പന്ത്രണ്ടും പതിമൂന്നും നൂറ്റാണ്ടുകളിൽ ഇതു് ഇംഗ്ലണ്ടാകെ പടർന്നുപിടിച്ചതായി ചരിത്രം പറയുന്നു.

പഴയ യഹൂദനിയമം എത്ര കർക്കശമായിട്ടാണു് കുഷ്ഠരോഗികളോടു് അനുവർത്തിച്ചിരുന്നതെന്നു താഴെകൊടുക്കുന്ന നിബന്ധനകളിൽനിന്നു മനസ്സിലാക്കാം.

1. കുഷ്ഠരോഗി വെളിയിൽ സഞ്ചരിക്കുമ്പോൾ ദേഹം മുഴുവനും കറുത്തവസ്ത്രംകൊണ്ടു മൂടിയിരിക്കണം.

2. വ്യാപാരസ്ഥലങ്ങളിലോ ജനങ്ങൾ ധാരാളമായി തടിച്ചുകൂടുന്ന ചന്തകളിലോ അവർ പ്രവേശിച്ചുകൂടാ.

3. പൊതുജലാശയങ്ങളിൽ അവർ കൈകാലുകൾ കഴുകുവാൻ പാടില്ല.

4. നടക്കുമ്പോൾ കയ്യിൽ എപ്പോഴും ഒരു വടിയുണ്ടായിരിക്കണം. അതുകൊണ്ടല്ലാതെ യാതൊരു വസ്തുക്കളെയും സ്പർശിക്കുവാൻ പാടില്ല.

5. കാറ്റൂതുന്ന വശത്തുനിന്നു ആരോടും സംസാരിച്ചുകൂടാ.

6. പൊതുനിരത്തുകളിൽകൂടി നടക്കുവാൻ പാടില്ല.

7. നഗരത്തിലോ ഗ്രാമത്തിലോ താമസിച്ചുകൂടാ.

8. വഴിയിൽകൂടി പോകുമ്പോൾ ആളുകൾ ഒഴിഞ്ഞുമാറുന്നതിനുവേണ്ടി "അശുദ്ധം അശുദ്ധം" എന്നു വിളിച്ചുപറയേണ്ടിയിരുന്നു.

ഇത്തരം കഠിനനിയമങ്ങൾക്കു കുഷ്ഠരോഗികളെ വിധേയരാക്കുന്നതു് അക്രമമാണെന്നു നമുക്കു തോന്നുമായിരിക്കാം. രോഗം മററുള്ളവരിൽ സംക്രമിക്കാതിരിക്കുവാൻ അന്നത്തെ നേതാക്കന്മാർ

എടുത്തിരുന്ന മുൻകരുതലുകളാണ്‌ ഇവയെല്ലാം. സമുദായത്തിൽ ഒരു കുഷ്ഠരോഗിക്കു യാതൊരവകാശവുമുണ്ടായിരുന്നില്ലെന്നു മാത്രമല്ല, കേവലം മൃതനായവനെപ്പോലെയാണ്‌ അയാളെ കരുതിയിരുന്നതു്.

ഭയങ്കരമായ ഈ രോഗത്തിന്റെ ബീജങ്ങൾ ശാന്തസമുദ്രത്തിലെ ദ്വീപുകളിൽ എങ്ങിനെ മുളച്ചുതഴച്ചുവെന്ന്‌ ആർക്കും അറിഞ്ഞുകൂടാ. രോഗം വളരെ വേഗത്തിൽ പടർന്നുപിടിക്കുന്നതിനു സഹായിക്കുന്ന ഒരു ജീവിതമായിരുന്നു അവിടെയുള്ളവർ നയിച്ചിരുന്നതു്. കുഷ്ഠരോഗം ഒരു പകർച്ചവ്യാധിയാണെന്നുള്ള വിചാരം പോലുമില്ലാതെ അവർ രോഗികളോടു പെരുമാറിയിരുന്നു. ഒരേ പാത്രത്തിൽനിന്നു ഭക്ഷിക്കുക; രോഗികൾ ഉപയോഗിച്ച വസ്ത്രങ്ങൾ അലക്കാതെ ഉപയോഗിക്കുക; ഒരേ ശയ്യയിൽ കിടക്കുക മുതലായവ രോഗം ക്ഷണത്തിൽ മററുള്ളവരിലും പകരുന്നതിനു സഹായിക്കുന്ന കാര്യങ്ങളാണ്‌. ഇങ്ങിനെ ശുചിത്വത്തിൽ തീരെ ശ്രദ്ധയില്ലാതെ ഒരയഞ്ഞ ജീവിതം തുടർന്നതുകൊണ്ടു കുഷ്ഠരോഗം ആ രാജ്യത്തെങ്ങും വ്യാപിച്ചു. ഹാവായി ദ്വീപുകളിൽ മിക്ക സ്ഥലങ്ങളിലും രോഗം അതിന്റെ വെന്നിക്കൊടി നാട്ടിക്കഴിഞ്ഞു. മരുന്നോ ശുശ്രൂഷയോ ഇല്ലാതെ രോഗികൾ നിരാവലംബരായി പുറം തള്ളപ്പെട്ടു. കാട്ടുതീപോലെ പടർന്നുപിടിച്ചിരുന്ന രോഗത്തെ തടയുന്നതിനു യാതൊരു മാർഗ്ഗവും അവർക്കുണ്ടായിരുന്നില്ല; ഉണ്ടെങ്കിൽത്തന്നെ അവയെ സ്വീകരിക്കുവാൻ അവരൊരുക്കവുമായിരുന്നില്ല. ഇങ്ങിനെ നൈരാശ്യത്തിൽ വീണു് അവരുടെ ശരീരവും മനസ്സും ഒരുപോലെ ദ്രവിക്കുവാൻ തുടങ്ങി.

ഹാവായി ദ്വീപസമൂഹങ്ങൾ മുഴുവനും കുഷ്ഠരോഗത്തിന്നധീനമായപ്പോഴാണു് ഗവർമ്മെണ്ടിന്റെ കണ്ണുകൾ തുറന്നതു്. രോഗത്തിന്റെ ശീഘ്രഗതിയെ തടഞ്ഞുനിർത്തുവാൻ സാധിക്കാത്ത വിധത്തിൽ അത്രയധികം പുരോഗമിച്ചുകഴിഞ്ഞുവെന്നു് അധികാരികൾക്കു മനസ്സിലായി, ഇനിയുള്ളവരെങ്കിലും ആ ഭയങ്കരവ്യാധി

ക്കിരയാകാതിരിക്കട്ടെയെന്നു കരുതി അവർ അതികർശനമായ നടപടികളെടുക്കുവാൻ തീർച്ചയാക്കി. ''രാജ്യത്തുള്ള സകല കുഷ്ഠരോഗികളേയും സൂക്ഷ്മമായി പരിശോധിച്ചു മൊളോക്കൊ ദ്വീപിന്റെ ഉത്തരപ്രദേശങ്ങളിലേക്കു മാറ്റുന്നതിനു ഗവമ്മെണ്ടു തീർച്ചയാക്കിയിരിക്കുന്നു. അതിനാൽ പതിന്നാലു ദിവസത്തിനുള്ളിൽ സകല കുഷ്ഠരോഗികളും ആരോഗ്യവകുപ്പധികൃതന്മാരുടെ ആപ്പീസ്സിൽ ഹാജരാകേണ്ടതാണു''. എന്നൊരു കല്പന അധികാരികൾ പ്രസിദ്ധംചെയ്തു.

രോഗത്തിന്റെ കൂടുതൽ വിജയത്തെ തടയുവാൻ ഈ കല്പന പര്യാപ്തമായെങ്കിലും അതിന്റെ പിടിയിൽ കിടന്നു വീർപ്പുമുട്ടുന്നവർക്കു യാതൊരു ഗുണവും അതുകൊണ്ടുണ്ടായില്ല. രോഗികളെ കൂട്ടംകൂട്ടമായി കപ്പൽ കയററി മൊളോക്കൊയിലേക്കു തള്ളിവിടുകയെന്നല്ലാതെ അവരുടെ കാര്യത്തിൽ എന്തെങ്കിലും ശ്രദ്ധ ചെലുത്തുവാൻ ഗവമ്മെണ്ടു് ഒരുക്കമില്ലായിരുന്നു. അവക്കുവേണ്ട വീടു, ഭക്ഷണം, വസ്ത്രം, ഔഷധം എന്നീ വിഷയങ്ങളിൽ ഭരണാധികാരികൾ പരിപൂർണ്ണമൌനം ദീക്ഷിച്ചു. ചുരുക്കിപ്പറഞ്ഞാൽ മൊളോക്കൊ ദ്വീപു കുഷ്ഠരോഗികളെ ജീവനോടെ കുഴിച്ചുമൂടുന്ന ഒരു ശ്മശാനരംഗമായിത്തീന്നുവെന്നു പറയാം.

ഭരണാധികാരികളുടെ പ്രസ്തുത കല്പന കുഷ്ഠരോഗികളെ ക്ലേശങ്ങളുടെ അഗാധതയിലേക്കു ചവുട്ടിത്താഴ്ത്തുകയാണു് ചെയ്തതു്. കുടുംബങ്ങളുടെ തണലിൽനിന്നു് അവരെ പിടിച്ചുമാററിയപ്പോൾ ജീവിതത്തിലുള്ള ആശതന്നെ നഷ്ടപ്പെട്ടു. രോഗത്തിന്റെ ഭീകരത ഒന്നുകൂടി വദ്ധിച്ചു. മൃഗങ്ങൾക്കുള്ളതിനെക്കാൾ നികൃഷ്ടമായ ഒരു സ്ഥിതിയിലേക്കു് അവരെ അധികാരികൾ വലിച്ചെറിഞ്ഞപ്പോൾ മനുഷ്യന്റെ മഹിമാവിനെക്കൂടി വിസ്മരിച്ചു് അവർ ജീവിച്ചതിൽ അതിശയിപ്പാനില്ല.

കുഷ്ഠരോഗികളുടെ ഭാവി വളരെ ഭയാനകമായിത്തീരുമെന്നു് അവർ മനസ്സിലാക്കി, ഭരണാധികാരികളോടു് ആവലാതി ബോധി

ഷ്പിച്ചു. ചിലർ സ്വജനങ്ങളെ എന്നന്നേക്കുമായി വിട്ടുപിരിയുന്നതിലുള്ള വ്യസനംമൂലം വനാന്തരങ്ങളിൽപ്പോയൊളിച്ചു. ഇങ്ങനെ കുഷ്ഠരോഗത്തെ നാട്ടിൽനിന്നു് ആട്ടിയോടിക്കുവാൻ ഭരണകൂടം സ്വീകരിച്ച കർശനനടപടികൾ മുക്കാലും പരാജയപ്പെട്ടു. ഈ "ഒളിച്ചുകളി" 1873–വരെ അവർ തുടർന്നുപോന്നു. കുഷ്ഠരോഗം രാജ്യത്തുനിന്നു നിശ്ശേഷം നീങ്ങിട്ടില്ലെന്നു മനസ്സിലാക്കിയ ഭരണമേധാവികൾ അതിന്റെ കാരണം ആരായുവാൻ തുടങ്ങി. അപ്പോഴാണു പലരും ഒളിവിൽ താമസിക്കുന്നുണ്ടെന്നു് അറിയുവാൻ ഇടവന്നതു്. ഹവായി ദ്വീപുകൾ മുഴുവനും ചുററിനടന്നു വേട്ടയാടി സ്ത്രീപുരുഷഭേദം കൂടാതെ സകലരേയും മൊളോക്കോവിലേക്കു നാടുകടത്തുവാൻ ഭരണകേന്ദ്രം വീണ്ടും ഉത്തരവിട്ടു. പാവപ്പെട്ട കുഷ്ഠരോഗികൾക്കു ഗത്യന്തരമില്ലെന്നായി. കുബേരനെന്നോ കുചേലനെന്നോ ഉള്ള വ്യത്യാസം പരിഗണിക്കാതെ സകലരേയും തേടിപ്പിടിച്ചു കപ്പൽകയററി."

ആ രംഗം വളരെ ഹൃദയഭേദകമായിരുന്നു. അതിനെ ഒരു ദൃക്സാക്ഷി ഇങ്ങനെയാണു് വിവരിക്കുന്നതു്. "ഒരു കപ്പൽ മൊളോക്കോയിലേക്കു പോകുവാൻ ഒരുങ്ങിനില്ക്കുന്നു. നിർഭാഗ്യവാന്മാരായ കുഷ്ഠരോഗാർത്തരെ അതിന്റെ ഒരു തട്ടിൽ, അവരുടെ ആഗ്രഹത്തിനു വിരുദ്ധമായിക്കയററി. മരണത്തിന്റെ കരിനിഴൽ അവരുടെ മുഖത്തു ധാരാളം കാണാമായിരുന്നു. രോഗികളുടെ ബന്ധുക്കളും സ്നേഹിതന്മാരും ചുടുനെടുവീർപ്പുകളോടുകൂടി തുറമുഖത്തു തിങ്ങിക്കൂടീട്ടുണ്ടു്. ആ ഭഗ്നരേയും വഹിച്ചു കപ്പൽ മന്ദം മന്ദം കടലിലേക്കു നീങ്ങി. ആ സമയം ദയനീയമായ ഒരു പ്രലാപസ്വരം അന്തരീക്ഷത്തിലേക്കുയർന്നു."

ഹൃദയം കവരുന്ന ഈ കാഴ്ചകണ്ടു നില്ക്കുവാൻ അസാധാരണമായ മനോബലംതന്നെ ആവശ്യമാണു്. ശവശരീരം കുഴിയിലേക്കുകൊണ്ടുപോകുന്നതും ഒരു രോഗിയെ മൊളോക്കോവിലേക്കു നാടുകടത്തുന്നതും തമ്മിൽ വലിയ വ്യത്യാസമൊന്നും ഉണ്ടായിരുന്നില്ല. ദയനീയമായ ഈ രംഗംകണ്ടു പലപ്പോഴും ഡാമിയൻ

കണ്ണുനീർ പൊഴിച്ചിട്ടുണ്ടു്. അവരുടെ ഭയാനകരൂപം ഡാമിയന്റെ ഹൃദയത്തിൽ ആഴമായി പതിഞ്ഞിട്ടുള്ളതാണു്. മൊളോക്കൊയുടെ ഉത്തരതീരത്തു മൃഗങ്ങളെപ്പോലെ ജീവിച്ചു, മൃഗങ്ങളെപ്പോലെ മരണമടയുകയല്ലാതെ ആ പാവങ്ങൾക്കു മററു മാർഗ്ഗമുണ്ടായിരുന്നില്ല. ആ നിർഭാഗ്യവാന്മാരായ രോഗികൾക്കുവേണ്ടി ഡാമിയൻ തന്റെ ജീവനെപ്പോലും ത്യജിക്കുവാൻ ഒരുക്കമായിരുന്നു. അതിനുള്ള അനുകൂലസാഹചര്യങ്ങളെ ഡാമിയൻ സോൽക്കണ്ഠം പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്രതീക്ഷിതമായി കൈവന്ന സന്ദർഭത്തെ ഡാമിയൻ കൈവെടിഞ്ഞില്ല. മെത്രാന്റെ പക്കൽനിന്നു് അനുമതിവാങ്ങി അദ്ദേഹം, മൊളോക്കൊയിലേക്കു പുറപ്പെടുന്ന രംഗമാണു് നാം ആരംഭത്തിൽ കണ്ടതു്.

അദ്ധ്യായം 5.

# മൊളോക്കൊ

ഹവായി ദ്വീപസമൂഹങ്ങളിലെ ഒരു ചെറിയ തുരുത്താണ് മൊളോക്കൊ. അതിന്നു ഏകദേശം മുപ്പതുമൈൽ നീളവും ഏഴുമൈൽ വീതിയുമുണ്ട്. മൊളോക്കൊയുടെ തെക്കേഭാഗത്തു സമുദ്രത്തിലേക്കു കിഴുക്കാംതൂക്കായിക്കിടക്കുന്ന കരിമ്പാറക്കെട്ടുകൾ വളരെ ഉയരത്തിൽ ഭൂതങ്ങളെപ്പോലെ നിവർന്നുനില്ക്കുന്നു. അതിന്റെ വടക്കെ അറ്റത്തിനു മൂവ്വായിരത്തിൽപ്പരം അടി ഉയരംകാണും. അതിന്റെ അടിവാരത്തു വളരെ മനോഹരമായൊരു താഴ്വരയുണ്ട്. ഈ താഴ്വരയിലാണ് കുഷ്ഠരോഗികൾ അവരുടെ അവസാനനിമിഷങ്ങൾ എണ്ണിയെണ്ണിക്കഴിച്ചിരുന്നതു്.

മൊളോക്കൊ ദ്വീപിൽ ഡാമിയനെ ഉറ്റുനോക്കിയിരുന്ന വിഷമപ്രശ്നങ്ങളുടെ ശരിയായ ഒരു രൂപം കണ്ടാൽമാത്രമെ അവയ്ക്കു വേണ്ട സമാധാനം കണ്ടുപിടിക്കുവാൻ അദ്ദേഹം എത്രവലിയ ത്യാഗം അനുഭവിക്കേണ്ടിവന്നുവെന്നു മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. 1873 മെയ്മാസത്തിലാണ് ഡാമിയൻ മൊളോക്കൊ ദ്വീപിൽ ആദ്യമായി കാലുകുത്തിയതു്. പരിചിതങ്ങളായ യാതൊരു മുഖങ്ങളും അവിടെ അദ്ദേഹം കണ്ടില്ല. ഭീകരമായൊരു കാഴ്ച അദ്ദേഹത്തെ തെല്ലൊന്നു പരിഭ്രമിപ്പിച്ചു. കുഷ്ഠരോഗം ഞെക്കിപ്പിഴിഞ്ഞു നിണമൂറ്റിക്കുടിച്ചതിനാൽ മനുഷ്യരൂപംപോലും നഷ്ടമായ ചില വികൃതകോലങ്ങളെയാണ് ഡാമിയൻ ആദ്യമായി

കണ്ടതു്. അദ്ദേഹത്തിന്റെ ആജീവനാന്തകൂട്ടുകാരും സ്നേഹിതന്മാരും അവരായിരുന്നു. ഡാമിയനെ കണ്ടമാത്രയിൽ അവരിൽ കുറെപ്പേർ അദ്ദേഹത്തിന്റെ അടുക്കൽ ഓടിക്കൂടി. അവർ യഥാർത്ഥത്തിൽ മനുഷ്യർതന്നെയാണോ എന്നദ്ദേഹം സ്വല്പസമയത്തേക്കു ശങ്കിച്ചുനിന്നുപോയി. എന്തുകൊണ്ടെന്നാൽ മനുഷ്യരൂപത്തോടു യാതൊരുവിധത്തിലും യോജിപ്പില്ലാത്ത ഒരു വൈരൂപ്യമാണു് അവർക്കുണ്ടായിരുന്നതു്. കണ്ണുകളിൽക്കൂടി ചലമൊലിച്ചിരുന്നു. മൂക്കു ചീഞ്ഞഴിഞ്ഞു് ഒരു ദ്വാരം മാത്രമായി അവശേഷിച്ചു. ചെവികളും ചുണ്ടുകളും ക്രമാതീതമായി തടിച്ചും പതുപതുത്തും ഇരുന്നിരുന്നു. കൈകാലുകളിലെ വിരലുകൾ ദ്രവിച്ചു കൊഴിഞ്ഞുപോയ്ക്കഴിഞ്ഞു. ഇങ്ങനെ മരണത്തെ അനുനിമിഷം പ്രതീക്ഷിച്ചു ജീവച്ഛവങ്ങളായി കഴിഞ്ഞുകൂടുന്ന ഒരുകൂട്ടം മനുഷ്യസത്വങ്ങളോടായിരുന്നു ഡാമിയനു ജീവകാലം മുഴുവനും അടുത്തു സഹവസിക്കേണ്ടിയിരുന്നതു്. അവരെ കണ്ടമാത്രയിൽ ആ ത്യാഗസന്നദ്ധന്റെ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി. അവരിൽ അധികംപേരിലും രോഗം അതിന്റെ സർവ്വശക്തിയും പ്രയോഗിച്ചുകഴിഞ്ഞിരുന്നില്ല. എന്നാൽ രോഗം അത്യന്തം ഭയങ്കരനിലയിലെത്തിച്ച ഒരുകൂട്ടം ആളുകളുണ്ടായിരുന്നു. അവർ കടപ്പുറത്തുനിന്നും രണ്ടുമൂന്നു നാഴിക അകലെയുള്ള ചെറ്റക്കുടിലുകളിലാണു് കഴിച്ചുകൂട്ടുന്നതു്. കൈകാലുകൾ കൊഴിഞ്ഞുപോയതിനാൽ കിടന്നേടത്തുനിന്നു നീങ്ങുവാൻ നിർവ്വാഹമില്ലാതെ ഇഴഞ്ഞു കഴിച്ചുകൂട്ടിയിരുന്ന മാംസപിണ്ഡങ്ങൾ മാത്രമായിരുന്നു അവർ.

ഡാമിയന്റെ നിസ്വാർത്ഥമായ നിരന്തരസേവനങ്ങളുടെ ഫലമായി മൊളോക്കൊ സംസ്കാരത്തിൽ തലയുയർത്തിനിൽക്കുന്ന ഒരു കാലത്താണു സുപ്രസിദ്ധ സാഹിത്യകാരനായ സ്റ്റീവൻസൺ ഇപ്രകാരമെഴുതിയിരിക്കുന്നതു്. ''മൊളോക്കോയിൽ കണ്ട ജനങ്ങൾ വാസ്തവത്തിൽ മനുഷ്യർ തന്നെയാണോ എന്നു ഞാൻ സംശയിച്ചുപോയി. സ്വപ്നത്തിലല്ലാതെ യഥാർത്ഥലോകത്തിൽ അത്തരം ഭയങ്കരസത്വങ്ങളെ കാണുവാൻ സാധിക്കുകയില്ല''. ഏവംവിധ

മെങ്കിൽ ഡാമിയൻ മൊളോക്കോയിൽ ചെന്ന അവസരത്തിലെ സ്ഥിതി എത്ര പരിതാപകരമായിരിക്കണം ! അത്തരം കൂട്ടുകാരോടുകൂടിയാണു ഡാമിയൻ രോഗികളുടെ വീടുകൾ കാണുവാൻ പുറപ്പെട്ടതു്.

ഡാമിയൻ ഒരു വൈദികനുംകൂടിയായിരുന്നതിനാൽ അദ്ദേഹത്തിന്റെ കർത്തവ്യങ്ങൾ കുറയുകയല്ല, വർദ്ധിക്കുകയാണു് ചെയ്തതു്. രോഗികളുടെ ശാരീരികാവശ്യങ്ങൾക്കു സമാധാനം കണ്ടുപിടിക്കുന്നതോടൊപ്പംതന്നെ അവരുടെ ആത്മീയസംസ്കാരത്തിനും അദ്ദേഹം പരിശ്രമിക്കേണ്ടിയിരുന്നു. ശരീരത്തിന്റെ ദുസ്സഹവേദനയും ഇരുളടഞ്ഞ സാഹചര്യങ്ങളും ഒത്തുചേർന്നപ്പോഴുണ്ടായ നൈരാശ്യം അവരുടെ മതബോധത്തെ മുക്കാലും കരണ്ടു കഴിഞ്ഞുവെന്നു ഡാമിയൻ മനസ്സിലാക്കി. രോഗശമനത്തേയും, സുഖത്തെ പ്രദാനംചെയ്യുന്ന വസ്തുക്കളേയും വെമ്പലോടെ കാത്തുകൊണ്ടിരുന്ന അവരുടെ ഹൃദയങ്ങളിൽ സ്രഷ്ടാവിനെപ്പററിയുള്ള ചിന്ത ഊതിക്കത്തിക്കുക അത്ര എളുപ്പമായിരുന്നില്ല. എന്നാലും അവരുടെ ശരീരത്തേയും ആത്മാവിനേയും ഒരുപോലെ പരിചരിക്കുവാനും, അതിൽനിന്നുളവാകുന്ന എല്ലാ ക്ലേശങ്ങളേയും ധീരതയോടെ സഹിപ്പാനും സന്നദ്ധനായിക്കൊണ്ടു് അദ്ദേഹം മുന്നോട്ടിറങ്ങി.

മരക്കൊമ്പുകൾ കുത്തിനിറുത്തി അവയിന്മേൽ പുല്ലും ഇലകളും മേഞ്ഞിട്ടുള്ള ഏതാനും കുടിലുകൾ ആ ദ്വീപിൽ അവിടവിടെയുണ്ടായിരുന്നു. മഞ്ഞും വെയിലും ഏൽക്കാതിരിക്കുവാൻ അവ ഏതാണ്ടുപകരിച്ചുവെങ്കിലും അവയുടെ തറ ഉയർത്തിയിട്ടില്ലാത്തതിനാൽ മഴപെയ്താൽ വെള്ളം അകത്തു കെട്ടിനിന്നിരുന്നു. ഇത്തരം വൃത്തിഹീനങ്ങളും, ദുർഗ്ഗന്ധം വീശുന്നതുമായ ചെറുകുടിലുകളിലാണു് അനേകം രോഗികൾ തിങ്ങിപ്പാർത്തിരുന്നതെങ്കിൽ അവരുടെ ജീവിത സുഖസൌകര്യങ്ങളെപ്പററി ഊഹിക്കാവുന്നതാണു്. എന്നാൽ ഈ ചെററപ്പുരകളിൽപ്പോലും അഭയംകിട്ടാത്ത മരച്ചുവട്ടിലും മററും കിടന്നു മഞ്ഞും മഴയുമേല്ക്കുകമൂലം രോഗം പൂർവ്വാധികം വർദ്ധി

ച്ചു മരണത്തിന്റെ മടിയിലേക്ക് ഇഴഞ്ഞിരുന്നവരുടെ കഷ്ടസ്ഥിതി ചിന്താതീതമാണല്ലോ.

മൊളോക്കൊ, ദുസ്സഹദുരിതങ്ങളുടേയും ദുരാചാരങ്ങളുടേയും സങ്കേതമായിത്തീർന്നിരിക്കുന്ന ഒരു കാലത്താണ് ഡാമിയൻ വേലയാരംഭിച്ചതു്. രോഗികളുടെ ആത്മീകവും ശാരീരികവുമായ ജീവിതത്തെ നിയന്ത്രിക്കുന്നതിനു യാതൊരു ക്രമവും ഉണ്ടായിരുന്നില്ല. മതബോധത്തിനും ആചാരത്തിനും അവരുടെ ജീവിതത്തോടുള്ള ബന്ധം അററുപോയിട്ടു കൊല്ലങ്ങൾതന്നെ പലതുകഴിഞ്ഞു. ദിവസം പ്രതി വർദ്ധിച്ചുവന്നിരുന്ന അവരുടെ കായിക പീഢകൾക്കു സമാധാനം ലഭിക്കുമെന്നു വ്യാമോഹിച്ച്, അവർ അനീതിപരങ്ങളായ പല ആനന്ദങ്ങളിലും മുഴുകിയിരുന്നു. പക്ഷെ അവ അവരെ കൂടുതൽ ക്ലേശങ്ങളിലേക്കു തള്ളിയിടുകയാണു ചെയ്തതു്. ദുരിതങ്ങളെ കുറച്ചു സമയത്തേക്കെങ്കിലും വിസ്മരിക്കുന്നതിനുവേണ്ടി അവിടെ സമൃദ്ധിയായി വളർന്നിരുന്ന ഒരു തരം ചെടികളുടെ വേരിൽ നിന്ന് അവർ മദ്യം വാററി ധാരാളം കുടിച്ചിരുന്നു. ഇതവരുടെ ശരീരത്തെയും ആത്മാവിനെയും ഒരുപോലെ അധഃപതിപ്പിച്ചു. അതിരുകവിഞ്ഞ അവരുടെ മദ്യപാനാസക്തി പല അധർമ്മങ്ങളിലേക്കും അവരെ പ്രേരിപ്പിച്ചു. ഇങ്ങനെ മൃഗീയമായ ജീവിതം നയിച്ചിരുന്നതുകൊണ്ടു രോഗം വർദ്ധിച്ചുകൊണ്ടിരുന്നു. ഏകദേശം രണ്ടായിരത്തോളം കുഷ്ഠരോഗികളെ മൊളോക്കൊയിലേക്ക് അയച്ചിരുന്നതിൽ അദ്ദേഹം അവിടെ ചെന്നപ്പോൾ പകുതിയും മൃതിയടഞ്ഞിരുന്നു.

തന്റെ ഭാവിജീവിതത്തിന്റെ ഭീകരരംഗമായിത്തീർന്നിരിക്കുന്ന ആ ദ്വീപിനെ ഡാമിയൻ ഒന്നു ചുററിനടന്നു നല്ലപോലെ പരിശോധിച്ചു. ഏതു കഠിന ഹൃദയത്തെയും ദ്രവിപ്പിക്കുന്ന ദയനീയമായ രംഗങ്ങൾ അദ്ദേഹം കണ്ടു. കുഷ്ഠരോഗം മനുഷ്യന്റെ 'ശരീരത്തിൽ വരുത്തിവെക്കുന്ന നിരവധി ദുരിതങ്ങൾകണ്ട് ആ മഹാത്യാഗിയുടെ ഹൃദയം തകർന്നു. അവിടത്തെ ദുഷ്പ്രകൃതിപോലും ആ

ഹതഭാഗ്യരെ പീഡിപ്പിക്കുവാൻ ഒരുങ്ങിനില്ക്കുകയാണോ എന്നദ്ദേഹത്തിനു തോന്നി. ആ പ്രദേശത്തിനു ചുററം ഉയർന്നുനില്ക്കുന്ന കുന്നുകളും പാറക്കൂട്ടങ്ങളും ആ സ്ഥലത്തെ ഭീതിജനകമായ ഒരു കാരാഗ്രഹമാക്കിത്തീർത്തു. ശ്മശാനത്തിലെന്നതുപോലെയുള്ള ഒരു ഭയാനക ശൂന്യത അവിടെ കളിയാടിയിരുന്നു. മരണത്തിന്റെ അട്ടഹാസംപോലെ പാറക്കെട്ടുകളിന്മേൽ വന്നടിച്ചുകൊണ്ടിരുന്ന തിരമാലകളുടെ ശബ്ദം ആ ശൂന്യതയെ കൂടുതൽ ഭയങ്കരമാക്കി.

മൊളോക്കൊദ്വീപിൽ കാലുവെച്ചിട്ടു മണിക്കൂറുകൾ പലതും കഴിഞ്ഞുപോയെങ്കിലും ഡാമിയൻ ഇതുവരെ ജലപാനം ചെയ്തിട്ടില്ല. ചീഞ്ഞളിയുന്ന വ്രണങ്ങളോടുകൂടി ഒരു കുഷ്ഠരോഗി നീട്ടിക്കൊടുത്ത കുറെ പഴങ്ങൾ അദ്ദേഹം യാതൊരറപ്പുംകൂടാതെ കൃതജ്ഞതയോടെ വാങ്ങി ഭക്ഷിച്ചു. തെല്ലും വെറുപ്പുകാണിക്കാതെ രോഗികളോടു വളരെ അടുത്തു പരിചരിച്ചാൽ അവരെ എളുപ്പത്തിൽ സ്വാധീനിക്കാമെന്നു ഡാമിയനു നിശ്ചയമുണ്ടായിരുന്നു.

മനുഷ്യന്റെ സർവ്വയോഗ്യതകളേയും ഒന്നാകെ വിഴുങ്ങിക്കളയുന്ന ഒരു ഭയങ്കരരാക്ഷസനായ മരണത്തെ ഭയപ്പെടാത്ത ഒരൊററ വ്യക്തിപോലും ലോകത്തിലുണ്ടായെന്നു സംശയമാണ്. മൊളോക്കൊയിൽ മരണം മററു കാര്യങ്ങളെപ്പോലെ ഒരു സാധാരണ സംഭവമായിരുന്നു. മരിച്ചുകൊണ്ടു ജീവിക്കുന്ന ഒരു കുഷ്ഠരോഗിയുടെ മരണം അവനെ സംബന്ധിച്ചേടത്തോളം വലിയൊരനുഗ്രഹമായിട്ടുവേണം കരുതുവാൻ. മനുഷ്യന്റെ മഹിമാവനുസരിച്ച് ഒരു സംസ്കാരകർമ്മം നടത്തുവാനുള്ള കഴിവോ, സൌകര്യമോ അവർക്കുണ്ടായിരുന്നില്ല. പഴമ്പായയിലോ കീറത്തുണികളിലോ ശവത്തെ പൊതിഞ്ഞു രോഗികൾതന്നെ കുഴിച്ചകുഴിയിൽ അവർതന്നെ ചുമന്നുകൊണ്ടുപോയി സംസ്കരിക്കയാണു പതിവു. കുഴികൾക്ക് അധികം താഴ്ചയില്ലാത്തതിനാൽ കുറുക്കനും മററും മാന്തി ഭക്ഷിച്ചതിന്റെ ലക്ഷണങ്ങൾ ധാരാളം ശ്മശാനത്തിൽ കണ്ടപ്പോൾ ഡാമിയൻ ഒന്നു ഞെട്ടിവിറച്ചു. അവിടെ വരുത്തേണ്ടുന്ന പരിഷ്കാരങ്ങളെപ്പ

റി ഡാമിയൻ ചിന്തിച്ചുകൊണ്ടു നില്ക്കുമ്പോഴും മരണത്തിന്റെ മടിയിൽ കിടക്കുന്ന തന്റെ മകന് അവസാനകർമ്മങ്ങളും ചെയ്യുന്നതിനായി ഒരു പടുകിഴവി അദ്ദേഹത്തെ വിളിച്ചുകൊണ്ടുപോയി.

ഇരുളടഞ്ഞു ദുർഗ്ഗന്ധം സർവ്വത്ര വീശിക്കൊണ്ടിരിക്കുന്ന ഒരു ചെറ്റപ്പുരയിലാണു രോഗി കിടന്നിരുന്നതു്. ആ രോഗിയുടെ ജീവൻപോലെ അണയാൻപോകുന്ന ഒരു പുകപിടിച്ച പാട്ടവിളക്കു് അവിടെ എരിഞ്ഞിരുന്നു. അതിന്റെ സഹായംമൂലം ആ കുടിലിന്റെ തനിനിറം അദ്ദേഹത്തിനു കാണുവാൻ സാധിച്ചു. അകത്തു പലയിടത്തും വെള്ളം കെട്ടിനിന്നിരുന്നു. അതിന്റെ അരികത്തുതന്നെ ഒരു കീറപ്പായയിൽ രോഗത്തിന്റെ മൂർദ്ധന്യം പൂണ്ടവനൊരു രോഗി, ശരീരം മുക്കാലും ദ്രവിച്ചു് ഒരു മാംസപിണ്ഡം പോലെ കിടന്നിരുന്നു. രോഗി ഡാമിയനെ കണ്ടയുടനെ അദ്ദേഹത്തിന്റെ അനുഗ്രഹങ്ങൾക്കായി അപേക്ഷിച്ചു. അദ്ദേഹം ആ ആസന്നമരണന്റെ അരികത്തു മുട്ടുകുത്തി കുറച്ചുസമയം പ്രാർത്ഥിച്ചു. രോഗിയുടെ ശരീരത്തിൽനിന്നും പരന്നുകൊണ്ടിരുന്ന ദുർഗ്ഗന്ധത്തോടെതിർത്തു നില്ക്കുവാൻ ഡാമിയൻ വളരെ കഷ്ടപ്പെടേണ്ടിവന്നു. പാദങ്ങളെ മൂടിയിരുന്ന തുണി നീക്കിയപ്പോൾ ഡാമിയൻ കുറച്ചുസമയം നിന്നനിലയിൽത്തന്നെ നിന്നുപോയി. ജീവനുള്ളപ്പോൾ ചീഞ്ഞഴിയുന്ന ഒരു ശരീരം അദ്ദേഹം ആദ്യമായിട്ടാണു് കാണുന്നതു്. അതിന്മേൽ പുഴുക്കൾ ഓടിനടന്നിരുന്നു. ഏതാണ്ടു അർദ്ധരാത്രിയോടുകൂടി, വൃദ്ധയുടെ ദീനരോദനങ്ങളൊന്നും വകവെക്കാതെ ആ ദീനക്കാരന്റെ ആത്മാവു് അനന്തതയിലേക്കു പറന്നുപോയി. ഡാമിയൻ കുറച്ചുസമയം അവനുവേണ്ടി പ്രാർത്ഥിച്ചതിന്റെ ശേഷം തേങ്ങിക്കരഞ്ഞുകൊണ്ടിരിക്കുന്ന വൃദ്ധയെ സമാശ്വസിപ്പിച്ചു് അവിടെനിന്നും പോയി. ഇങ്ങനെ ആദ്യത്തെ ദിവസംതന്നെ ഡാമിയൻ ത്യാഗപരമായ തന്റെ ജീവിതം സമാരംഭിച്ചു.

അടുത്തുനിന്നിരുന്ന ഒരു വലിയ വൃക്ഷത്തിന്റെ ചുവടായിരുന്നു ഡാമിയന്റെ തല്ക്കാലഭവനം. സ്വന്തം തലചായ്ക്കുവാനൊരിടമില്ലെന്നു ലോകത്തോടു പ്രസംഗിച്ച ത്യാഗവര്യനായ ക്രിസ്തു

വിന്റെ അനുഗാമിക്കു ഇതിലപ്പുറമെന്തുവേണം! ആവശ്യമുള്ള ശസ്ത്രോപകരണങ്ങളോ മാറുവാൻ വേറെ തുണിയോ കരുതാതെ സേവനം മുദ്രാവാക്യമായി സ്വീകരിച്ചു, കുഷ്ഠരോഗികൾ മാത്രമുള്ള ഒരു സ്ഥലത്തുതന്നെ ജീവിതകാലം മുഴുവനും കഴിച്ചുകൂട്ടുവാൻ ധീരതയോടെ ഇറങ്ങിപ്പുറപ്പെട്ട ഒരു മഹാത്യാഗിക്കു, വൃക്ഷച്ചുവടു ഭവനമായി ലഭിച്ചതിൽ അതിശയിപ്പാനില്ല. പക്ഷെ അവിടത്തെ സ്ഥിരതാമസക്കാരായ എറുമ്പുകളും കൊതുകുകളും ഡാമിയനെ ഒരതിഥിയായിട്ടല്ല ഒരു ശത്രുവായിട്ടാണു് കരുതിയതു്. ഒരു രാജാരമനയിൽ ''അന്നത്തിൻ തൂവൽ നിറച്ചുണ്ടാക്കിയതിൽ മിന്നുന്ന പട്ടുകിടക്കയിന്മേൽ'' തന്നെ അദ്ദേഹം ശയിച്ചിരുന്നെങ്കിൽകൂടി അനുപകൽകണ്ട കരാളരൂപങ്ങൾ അദ്ദേഹത്തിന്റെ വിശ്രമത്തെ ശല്യപ്പെടുത്തുമായിരുന്നു.

സ്വസുഖങ്ങളേയും ബന്ധുമിത്രാദികളേയും പരിത്യജിച്ചു, മരണത്തിന്റെ താഴ്വരയെന്നു പറഞ്ഞു ലോകം തള്ളിയിരിക്കുന്ന മൊളോക്കൊ ദ്വീപിൽ, സർവ്വജീവജാലങ്ങളും നിദ്രയുടെ മടിത്തട്ടിൽ വിശ്രമം കൊള്ളുമ്പോൾ, ഡാമിയൻ ഒരു വൃക്ഷം ചാരിയിരുന്നു വിശ്രമരഹിതനായി ചിന്തിക്കുകയാണു്. ആ മഹാത്യാഗിയെനോക്കി നക്ഷത്രങ്ങൾ കണ്ണുനീർ തൂകിട്ടുണ്ടാകാം. ചുററും കൂടിയ കൂരിരുട്ടാംതിരശ്ശീല മൊളോക്കൊയിലെ ഭയാനകരംഗങ്ങളെ തല്ക്കാലത്തേക്കെങ്കിലും മറച്ചിരുന്നതു് അദ്ദേഹത്തിനു് ആശ്വാസമരുളിയിരിക്കണം. ഇരുളടഞ്ഞ ഭാവിയിലേക്കു് അദ്ദേഹം ഒന്നു കണ്ണോടിച്ചിട്ടുണ്ടായിരിക്കാം. നെടുവീർപ്പും കണ്ണുനീരുമല്ലാതെ അദ്ദേഹത്തിനു ഒന്നും കാണുവാനോ കേൾക്കുവാനോ സാധിച്ചിരിക്കയില്ല. ആ രാത്രിയിൽ അദ്ദേഹത്തിന്റെ മനസ്സിൽ മറിഞ്ഞുകൊണ്ടിരുന്ന ചിന്താപരമ്പരകളുടെ രൂപമെന്തായിരുന്നുവെന്നു ആൎക്കും അറിഞ്ഞുകൂടാ. ഭാവിപരിപാടിയുടെ ഒരവ്യക്തരൂപം അദ്ദേഹം തന്റെ മനസ്സിൽ കരുപ്പിടിപ്പിച്ചിട്ടുണ്ടായിരിക്കാം. പ്രകൃതി എല്ലാവൎക്കും സൗജന്യമായി നല്കുന്ന നിദ്രപോലും ഡാമിയനു നല്കാതെ അന്നത്തെ രാത്രി അങ്ങനെ കടന്നുപോയി.

---

അദ്ധ്യായം 6.

# കർമ്മസമരം

മൊളോക്കോയിൽ വളരെ വലിയ വിഷമപ്രശ്നങ്ങൾക്ക ഡാമിയൻ സമാധാനം കാണേണ്ടിയിരുന്നു. ഓരോന്നും അദ്ദേഹത്തെ രൂക്ഷമായി തുറിച്ചുനോക്കി. കുറെ ഭിഷഗ്വരന്മാരും, ഇഞ്ചിനീയർമാരും പോലീസ് മേധാവികളും ഒത്തൊരുമിച്ചു ദീർഘനാൾ പരിശ്രമിച്ചാൽ മാത്രം സാധിക്കാവുന്ന കാര്യങ്ങളെയാണ് ഡാമിയൻ ഏകനായി തോളിലേറ്റുവാൻ പോകുന്നതു്. പുറമെനിന്നു യാതൊരു സഹായവും പ്രതീക്ഷിക്കുവാൻ സാധിക്കാത്ത പതനത്തിലാണ് പരിതഃസ്ഥിതികൾ നില്ക്കുന്നതെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു. എന്നാലിവയൊന്നും ആ കർമ്മയോഗിയുടെ ഹൃദയനിശ്ചയത്തെ ആട്ടിയുലക്കുവാൻ പര്യാപ്തമായില്ല. മഹാത്യാഗിയായ ക്രിസ്തുവിന്റെ ആദർശങ്ങൾ അദ്ദേഹത്തിന് ആവേശം നല്കി. അവശതയുടെ അടിത്തട്ടിൽക്കിടന്നു നരകിക്കുന്ന മൊളോക്കോയിലെ കുഷ്ഠരോഗികൾക്കുവേണ്ടി ജീവനെള്ളിടിയും ബലികഴിക്കുവാൻ ദൃഢനിശ്ചയം ചെയ്തുകൊണ്ടാണ് അവിടത്തെ ക്ലേശപൂർണ്ണമായ ജീവിതത്തിലെ ആദ്യത്തെ പുലരിയെ അദ്ദേഹം സ്വാഗതംചെയ്തതു്.

മൊളോക്കോയിൽ ഉടനീളം പടർന്നുപിടിച്ചിരിക്കുന്ന അസാന്മാർഗ്ഗികജീവിതത്തിന്റെ മുടക്കുവാൻതന്നെ അദ്ദേഹം തീർച്ചയാക്കി. രോഗികളുടെ മദ്യപാനാസക്തിയായിരുന്നു സകല ദുർഗ്ഗുണങ്ങളുടെയും നാരായവേര്. ദീർഘനാളത്തെ പരിശീലനം

കൊണ്ടു ശീലിച്ചിരുന്ന ആ ദുരാചാരത്തെ ഒന്നരണ്ടു ദിവസം കൊണ്ടു് അറുത്തുമുറിക്കുക സാദ്ധ്യമല്ലല്ലോ. പോരെങ്കിൽ ദിവസം പ്രതി വർദ്ധിച്ചുകൊണ്ടിരുന്ന ജീവിതത്തിന്റെ കൊടുംയാതനകളെ തല്ക്കാലത്തേക്കൊന്നു വിസ്മരിക്കുവാൻ മദ്യപാനം സഹായിച്ചിരുന്നുവെന്നുള്ളതും അതിനു പ്രേരണനല്കി. ജീവിതത്തിന്റെ മഹോന്നതലക്ഷ്യത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു ഡാമിയൻ നല്കിയിരുന്ന ഹൃദയസ്പർശകമായ ഉപദേശങ്ങളും, തീവ്രമായ പ്രാർത്ഥന മുതലായവ അവരിൽ വലിയ പരിവർത്തനമുണ്ടാക്കി. അവർ ശോചാവഹമായ തഴക്കത്തിന്റെ ചുഴിയിൽനിന്നു കുറേശ്ശെ സ്വതന്ത്രരാകുവാൻ തുടങ്ങി. മദ്യപാനത്തിന്റെ പിടിയിൽനിന്നവർ വിമുക്തരായപ്പോൾ അവരുടെയിടയിൽ സമാധാനവും നിയമവും പാലിക്കുവാൻ ഡാമിയനു ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. അധികാരികളുടെ ആയുധങ്ങളെ കാവൽ നിർത്താതെതന്നെ അവർ ദൈവത്തിന്റേയും മനുഷ്യരുടേയും കല്പനകളെ യഥാശക്തി അനുസരിക്കുവാൻ തുടങ്ങി. അതു് അദ്ദേഹത്തിന്റെ അസാധാരണമായ നയചാതുരിയുടെ ഫലമായിരുന്നു. കല്ലുപോലെ കടുത്തുപോയ ഏതു ഹൃദയത്തേയും ഇളക്കുന്നതിനു സ്നേഹംതുളുമ്പുന്ന ഉപദേശങ്ങൾക്കു ശക്തിയുണ്ടു്.

എല്ലാ കുഷ്ഠരോഗികളും ഡാമിയന്റെ ധാർമ്മികോപദേശങ്ങൾ കേട്ടു തദനുസരണം പ്രവർത്തിക്കുവാൻ ഒരുക്കമുണ്ടായിരുന്നില്ല. സ്വച്ഛന്ദം സഞ്ചരിച്ചിരുന്ന ദുരാചാരത്തിന്റെ തുറന്ന പാതയിൽ ഡാമിയൻ ഒരു വിലങ്ങുതടിയായി നിന്നതിനാൽ ചിലർ അദ്ദേഹത്തെ ഉള്ളുകൊണ്ടു വെറുത്തു. എന്നാൽ ധർമ്മത്തിന്റെ മണിഭിത്തിമേൽനിന്നു പോരാടുന്ന ഡാമിയനെ ജയിക്കുവാൻ അവർക്കു കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ ധൈര്യം ഓളമടിക്കുന്ന പാറപോലെ നിശ്ചഞ്ചലമാണെന്നു കണ്ടപ്പോൾ അവർ കീഴടങ്ങി.

രോഗികളുടെ നശ്വരശരീരത്തെക്കാൾ അവരുടെ അനശ്വരാത്മാവിനെയാണു് ഡാമിയൻ കൂടുതൽ വിലമതിച്ചതു്. തന്റെ സദുപദേശങ്ങളെ അവർ കറുത്തമുഖം കാണിക്കാതെ സ്വീകരിക്കു

ണമെങ്കിൽ അവരുടെ പൂർണ്ണവിശ്വാസം സമ്പാദിച്ചേ മതിയാവൂ. അതിന് അവർ കുഷ്ഠരോഗാർത്തരാണെന്നുള്ള ഭാവമേ പ്രദർശിപ്പിക്കാതെ അവരോടു വളരെ അടുത്തു പെരുമാറുകയല്ലാതെ മറ്റു മാർഗ്ഗമുണ്ടായിരുന്നില്ല. അതുമൂലം രോഗം തന്നിലേക്കു പകർന്നാൽക്കൂടി അതിൽനിന്നുളവാകുന്ന യാതനകളെ ധീരതയോടെ സഹിക്കുവാൻ തന്നെ അദ്ദേഹമൊരുങ്ങി. രോഗികളുമായി ഒന്നിച്ചിരുന്നു ഒരേ പാത്രത്തിൽനിന്നു ഭക്ഷിക്കുവാൻകൂടി അദ്ദേഹം സന്നദ്ധനായി. ഇതെങ്ങനെ സാധിച്ചുവെന്നു പലരും ഒരുപക്ഷേ ചോദിച്ചേക്കാം.

സാഹോദര്യത്തിന്റെ മണിവേദിയിന്മേൽ സ്വജീവനെ പൂജിക്കുവാൻ ധൈര്യപൂർവ്വം മൊളോക്കൊ ദ്വീപിലേക്കു കടന്നുചെന്ന, ആ ധർമ്മഭടന് എന്തൊന്നുതന്നെ സാധിക്കയില്ല ? ''സ്നേഹം സർവ്വവും ക്ഷമിക്കുന്നു ; എല്ലാം സഹിക്കുന്നു''. സ്നേഹത്തിന്റെ പരിണതഫലമാണ് ത്യാഗസുരഭിലമായ ഒരു ജീവിതം. സ്നേഹസാമ്രാജ്യത്തിന് അതിരു നിർണ്ണയിക്കുവാൻ സാദ്ധ്യമല്ല. അതു വാനിടംപോലെ വിശാലവും പാതിരംപോലെ സുന്ദരവുമാണ്. സാർവ്വസാഹോദര്യം ലോകത്തിന്റെ അനർഘസമ്പത്താണെന്നു പ്രസംഗിച്ച ക്രിസ്തു, അതിനെ പ്രായോഗികമാക്കുന്നതിനുവേണ്ടി കഴുമരത്തിൽ കയറി അവസാനത്തുള്ളി രക്തംവരെ വാറ്റിയൊഴിച്ചു, സ്വപ്രാണനെ ഹോമിച്ചു. മൗലികമായ ത്യാഗത്തിനു പ്രോത്സാഹനം സിദ്ധിക്കുവാൻ ക്രിസ്തുവിന്റെ ഒരു യഥാർത്ഥാനുഗാമിക്ക് ഇതില്പരം എന്തുവേണം !

ഒരു നിമിഷംപോലും പാഴാക്കാതെ രോഗികളുടെ പല കാര്യങ്ങളും ശ്രദ്ധിക്കുവാനുണ്ടായിരുന്നതുകൊണ്ടു കുറെ കാലത്തേക്കു വൃക്ഷത്തിന്റെ ചുവടുതന്നെയായിരുന്നു ഡാമിയന്റെ ശയനമുറി. സംഭവബഹുലമായ അദ്ദേഹത്തിന്റെ അനുദിനപരിപാടി അത്യന്തം വിപുലമായിരുന്നു. പൗരോഹിത്യത്തിന്റെ അനുപേക്ഷണീയ കർത്തവ്യങ്ങൾ അദ്ദേഹത്തിന് അനുഷ്ഠിക്കുവാനുണ്ട്. രോഗികൾക്കു മരുന്നുകൊടുക്കുക, അവരുടെ വ്രണങ്ങൾ തേച്ചു കഴുകി മരുന്നുവെച്ചു കെട്ടുക; തീരെ അവശരായവർക്കു ഭക്ഷണം

പാകംചെയ്തുകൊടുക്കുക ; അവൎക്കു മതപരമായ ഉപദേശങ്ങൾ നല്കുക; മരണാസന്നരായവൎക്കു അന്ത്യശുശ്രൂഷകൾ ചെയ്യുക; ഇവയെല്ലാം അദ്ദേഹത്തിന്റെ അനുദിനകൃത്യങ്ങളാണു്. ശരാശരി ഒരു മരണമെങ്കിലും സംഭവിക്കാത്ത ഒരു ദിവസമെങ്കിലും മൊളോക്കായിലുണ്ടായിരുന്നില്ല. ശവക്കുഴി കുഴിച്ചിരുന്നതും, പെട്ടികളുണ്ടാക്കിയിരുന്നതും അദ്ദേഹംതന്നെയായിരുന്നുവെന്നു് കാണുമ്പോൾ ആ മഹാത്യാഗിയുടെ സേവനസന്നദ്ധതയുടെ ആഴം അളക്കുവാൻ പ്രയാസമില്ല. ആറടിയിലധികം താഴ്ച്ചയുള്ള കുഴികളിൽ ശവങ്ങൾ മറവുചെയ്താൽ മാത്രമേ കാട്ടുമൃഗങ്ങളുടെ ശല്യത്തിൽനിന്നവ സുരക്ഷിതമാകുകയുള്ളു. അത്ര വലിയ കുഴികൾ നിൎമ്മിക്കുന്നതിനുള്ള ആരോഗ്യം രോഗികൾക്കില്ലാതിരുന്നതിനാൽ ആ കൃത്യവും ഡാമിയൻതന്നെ നിൎവ്വഹിക്കേണ്ടിയിരുന്നു. ഉന്നത കുലത്തിൽ ജനിച്ചവനും പണ്ഡിതനുമായ ആ വന്ദ്യവൈദികനെ കുഷ്ഠരോഗികൾക്കായുള്ള ശവക്കുഴി തോണ്ടുകയെന്ന ഹീനകൎമ്മത്തിനുകൂടി പ്രേരിപ്പിച്ചതു് ക്രൈസ്തവ സ്നേഹത്തിന്റെ പ്രചോദനശക്തിയല്ലാതെ മറ്റെന്താണു് ?

ശുദ്ധജലം ലഭിക്കുവാനുള്ള മാൎഗ്ഗങ്ങളിലേക്കാണു് ഡാമിയന്റെ ശ്രദ്ധ പിന്നീടു പതിഞ്ഞതു്. കുഷ്ഠരോഗസങ്കേതത്തിന്നടുത്തു കിണറുകളോ കുളങ്ങളോ ഉണ്ടായിരുന്നില്ല. വളരെ ദൂരത്തു പോയി ജലം കൊണ്ടുവരുവാൻ പലൎക്കും വളരെ പ്രയാസമായിരുന്നു. പാനം ചെയ്യുവാനുള്ള വെള്ളംപോലും ചിലൎക്കു ലഭിച്ചിരുന്നതുതന്നെ ആരോഗ്യമുള്ള രോഗികളുടെ അനുകമ്പകൊണ്ടാണു്. ഇങ്ങനെയെങ്കിൽ കുളി, അലക്കു് ഇവയുടെ കാൎയ്യം ചിന്തിക്കുകയേ വേണ്ട. സ്വതവേ ദുൎഗ്ഗന്ധം വമിച്ചുകൊണ്ടിരിക്കുന്നവർ കുളിക്കാതെയും വസ്ത്രങ്ങൾ അലക്കാതെയുമിരുന്നാൽ ഉണ്ടാവുന്ന ദുൎവ്വാസന എന്തായിരിക്കുമെന്നു ഊഹിക്കാവുന്നതാണു്. ഇത്തരം രോഗികളോടു നിത്യവും പെരുമാറിയിരുന്ന ഡാമിയന്റെ സഹനമോ ! അടുത്തു വല്ല ജലാശയങ്ങളുമുണ്ടോയെന്നറിയുന്നതിനു ഡാമിയൻ ആ ദ്വീപു മുഴുവനും ചുറ്റിനടക്കുവാൻതന്നെ തീൎച്ചയാക്കി. ഏറെ

താമസിയാതെ അദ്ദേഹത്തിന്റെ ആഗ്രഹം സാധിച്ചു. സങ്കേതത്തിൽനിന്ന വളരെ അകലെയല്ലാതെ 75 അടി വ്യാസവും 18 അടി താഴ്ചയുമുണ്ടായിരുന്ന ഒരു കുളം അദ്ദേഹം കണ്ടുപിടിച്ചു. അതിലെ ജലം സ്ഫടികനിർമ്മലവും വേനൽക്കാലത്തുപോലും വറ്റാത്തതുമായിരുന്നു. അതു സങ്കേതത്തിലേക്കെത്തിക്കുന്നതിന്ന പൈപ്പുകൾ വാങ്ങുവാൻ ദരിദ്രരായ രോഗികൾക്കും അവരുടെ നേതാവിന്നും എങ്ങിനെ സാധിക്കും. ഗവണ്മെണ്ടിലേക്ക ഡാമിയൻ തുടർച്ചയായി അയച്ചുകൊണ്ടിരുന്ന നിവേദനങ്ങളുടെ ഫലമായി ജലവിതരണത്തിന്ന് ആവശ്യമായ പൈപ്പുകൾ കയററിക്കൊണ്ട 'വാർവിക്ക' എന്ന കപ്പൽ ദ്വീപിന്റെ അടുത്തെത്തി. രോഗികളിൽ കുറച്ചു ശരീരബലമുള്ളവരെ അദ്ദേഹം സഹപ്രവർത്തകന്മാരായി തിരഞ്ഞെടുത്തു. പക്ഷെ പൈപ്പുകൾ യഥാസ്ഥാനത്തു നിരത്തുവാൻ അവർക്കസാദ്ധ്യമായിരുന്നു. അദ്ദേഹം രോഗികൾക്കുവേണ്ടി കപ്പിത്താനോട നടത്തിയ അപേക്ഷയുടെ ഫലമായി ഉദ്യോഗസ്ഥരായ ഏതാനും കപ്പൽ ജോലിക്കാർ ഡാമിയനെ സഹായിക്കുവാൻ മുന്നോട്ടുവന്നു. അവരുടേയും രോഗികളുടേയും പരിശ്രമംകൊണ്ട പൈപ്പുകൾ ഉദ്ദിഷ്ടസ്ഥാനത്തു നിരത്തിയെങ്കിലും ഡാമിയൻ ഏതാനും ദിവസങ്ങളോളം നടത്തിയ അത്യദ്ധ്വാനംകൊണ്ട മാത്രമെ പദ്ധതിയുടെ പ്ലാനനുസരിച്ചു പണി പൂർത്തിയാക്കുവാൻ സാധിച്ചുള്ളു. ശുദ്ധജലം ധാരാളമായി സങ്കേതത്തിലേക്ക പ്രവഹിക്കുവാൻ തുടങ്ങിയപ്പോൾ എല്ലാവരുടേയും ഉള്ളൊന്നു കുളിർത്തു. നിരവധി കായക്ലേശങ്ങൾ സഹിച്ചാലും അത്യാവശ്യത്തിനുപോലും ജലം ലഭിക്കാതിരുന്നിടത്തു ധാരാളം വെള്ളം യാതൊരു ബുദ്ധിമുട്ടും കൂടാതെ സിദ്ധിക്കുന്നവെന്നു കണ്ടപ്പോൾ രോഗികളുടെ ഹൃദയം ഡാമിയന്റെ നേരെയുള്ള കൃതജ്ഞതകൊണ്ടു നിറഞ്ഞു.

ഡാമിയന്റെ മുമ്പിൽ പിന്നീടു നിവർന്നുനിന്ന പ്രശ്നം രോഗികളുടെ ഭവനങ്ങളെ സംബന്ധിച്ചതാണ്. അദ്ദേഹം മൊളോക്കോയിൽ വന്നിട്ടു നാളുകൾ കുറെ കഴിഞ്ഞുപോയെങ്കിലും രോഗികൾക്കു പറയത്തക്ക ആശ്വാസമൊന്നും നല്കുവാൻ സാധിക്കാത്തതിനാൽ

അദ്ദേഹത്തിൻെറ ഹൃദയം തപിച്ചുകൊണ്ടിരുന്നു. മാലിന്യം നിറഞ്ഞതും അനാരോഗ്യകരങ്ങളുമായ അവരുടെ ചെററപ്പുരയുടെ സ്ഥാനത്തു വൃത്തിയുള്ള ചെറുഭവനങ്ങൾ നിർമ്മിക്കാതെ രോഗികളുടെ കഷ്ടതകൾക്കു യാതൊരു പരിഹാരവുമുണ്ടാകയില്ലെന്ന് അദ്ദേഹം മനസ്സിലാക്കി. അതിനുവേണ്ടി പല സഹൃദയന്മാരുടേയും കവാടങ്ങളിൽ അദ്ദേഹം എഴുത്തുമൂലം മുട്ടിനോക്കി. പക്ഷേ പറയത്തക്ക ഫലമൊന്നുമുണ്ടായില്ല.

ആ സന്ദർഭത്തിലാണ് ഭയങ്കരമായ ഒരു കൊടുംകാററതി രോഗികളുടെ ചെറുകുടിലുകളെ നിലംപതിപ്പിച്ചതു്. ഇതിന്നുണ്ടായ ഘോരമാരി ആ പ്രദേശത്തെ മുഴുവനും കഴുകി ശുചിയാക്കി. ആ ദുരുത്സാഹിതം താല്ക്കാലികമായ ചില വിഷമങ്ങളെ ഉളവാക്കിയെങ്കിലും ഡാമിയൻെറ ഭവനനിർമ്മാണകാര്യം ത്വരിതപ്പെടുത്തുന്നതിന് അതു കാരണമായി. രോഗികൾക്കു വൃക്ഷങ്ങളുടെ ചുവടുകൾ മാത്രമായി ആശ്രയം. ഒരിടത്തു ചുരുണ്ടുകിടക്കുന്നതിനുകൂടി മാർഗ്ഗമില്ലാതെ കഷ്ടപ്പെടുന്ന രോഗികൾക്കു ഭവനം നിർമ്മിച്ചുകൊടുക്കുവാൻ ഗവണ്മെണ്ടധികാരികളെ സമീപിക്കുന്നതിന് ഇതിലും നല്ലൊരവസരം കിട്ടുവാനില്ലല്ലോ. അടുത്തുതന്നെ നങ്കൂരമടിച്ചുകിടന്നിരുന്ന "വാർവിക്കു" കപ്പലിൻെറ കപ്പിത്താനെ കണ്ടു 'മൊളോക്കോയിൽ കൊടുങ്കാററു വരുത്തിക്കൂട്ടിയ അനർത്ഥങ്ങളെ' ഹൃദയസ്പർശകമായ വിധത്തിൽ ഡാമിയൻ വിവരിച്ചു. രോഗികളുടെ ദാരുണസ്ഥിതിയറിഞ്ഞു് അദ്ദേഹത്തിനു വളരെ സഹതാപംതോന്നി. ഗവണ്മെണ്ടിൻെറ സത്വരശ്രദ്ധ, കിടക്കുവാൻ വീടുപോലുമില്ലാതെ ദുരിതമനുഭവിക്കുന്ന പാവപ്പെട്ട രോഗികളുടെ കാര്യത്തിൽ പതിക്കണമെന്ന് അഭ്യർത്ഥിക്കുന്ന നിവേദനം അധികാരികൾക്കു സമർപ്പിക്കുവാൻ ഡാമിയൻ അദ്ദേഹത്തിനെ ഏല്പിച്ചു. കപ്പിത്താൻ നിവേദനം അധികൃതന്മാർക്കു കൊടുക്കുക മാത്രമല്ല, മൊളോക്കോയിലെ മർമ്മഭേദകമായ സ്ഥിതിഗതികൾ ഒരു ദൃക്സാക്ഷിയുടെ നിലയിൽ അവരെ പറഞ്ഞുമനസ്സിലാക്കുകകൂടി ചെയ്യാമെന്നേററു. പക്ഷേ കാര്യങ്ങൾ വേഗത്തിൽ മുന്നോട്ടുനീങ്ങുവാൻ ഡാമിയൻ തന്നെ

നേരിട്ട് അധികാരികളെ കാണുന്നതായിരിക്കും നല്ലതെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. അതു ഡാമിയനു സ്വീകാര്യമായിത്തോന്നി. ആ കപ്പലിൽത്തന്നെ അദ്ദേഹം ഹോണോലൂലുവിലേക്കു യാത്രയായി. മൊളോക്കൊവിലേക്കു വന്നതിൽപ്പിന്നെ ഒരു പ്രാവശ്യംകൂടി കപ്പൽ യാത്ര ചെയ്യുവാൻ സാധിച്ചതിൽ ഡാമിയൻ വളരെ സന്തോഷിച്ചു.

ഡാമിയൻ ആദ്യമായി മെത്രാനെ സന്ദർശിച്ചു. കുഷ്ഠരോഗികൾക്കു വന്നുചേർന്ന പുതിയ വിപത്തുകളെപ്പററി കേട്ടപ്പോൾ അദ്ദേഹത്തിന്റെ നയനങ്ങൾ ബാഷ്പാകുലങ്ങളായി. അവരുടെ ദുരിതനിവാരണത്തിനു തന്റെ സ്വാധീനതയിലുള്ള എല്ലാ കഴിവുകളേയും ഉപയോഗിക്കാമെന്ന് അദ്ദേഹം ഡാമിയനു വാക്കുകൊടുത്തു. എന്നാൽ ആരോഗ്യവകുപ്പിന്റെ മേലദ്ധ്യക്ഷനെ സമീപിച്ചപ്പോൾ ഡാമിയനു നിരാശതയാണുണ്ടായതു്. ഉദ്യോഗമദത്തിന്റെ ദുർനീതികൊണ്ടു തടിച്ചുകൊഴുത്ത ഒരധികാരപ്രമത്തനായിരുന്നു അദ്ദേഹം. ഡാമിയൻ അദ്ദേഹവുമായി എഴുത്തുകുത്തുകൾ നടത്താറുണ്ടെങ്കിലും അവർ തമ്മിൽ അഭിമുഖമായി ദർശിക്കുന്നതു് ഇപ്പോൾ മാത്രമാണു്. പൊതുജനങ്ങളുടെ ആരോഗ്യത്തെ കൈകാര്യം ചെയ്യുന്ന ആ ഉദ്യോഗമേധാവിയെ ഒന്നു കാണുന്നതിനു, കുഷ്ഠരോഗികളുടെ ചീഞ്ഞുനാറുന്ന വ്രണങ്ങൾ തേച്ചുകഴുകുന്ന ആ യഥാർത്ഥമനുഷ്യസ്നേഹിക്കു വളരെനേരം കാത്തുനില്ക്കേണ്ടിവന്നു ! ഡാമിയന്റെ സ്വാർത്ഥരഹിതമായ ത്യാഗപ്രവൃത്തികളെപ്പററി ചില പത്രങ്ങൾ സ്തുതിച്ചെഴുതിയിരുന്നതിനാൽ ഉദ്യോഗവൃന്ദങ്ങളുടെ ഹൃദയത്തിൽ ചുരുണ്ടുകിടന്നിരുന്ന അസൂയയുടെ ഘോരസർപ്പം ഫണമുയർത്തിനിന്നിരുന്നപ്പോഴാണു് അദ്ദേഹം അവരെ കാണുവാൻ ചെന്നതു്. തന്മൂലം വളരെ അവജ്ഞയോടെ അവർ അദ്ദേഹത്തോടു പെരുമാറിയെന്നു മാത്രമല്ല, അവരിൽ കെട്ടിനിന്നിരുന്ന കൊടുംവിഷം അദ്ദേഹത്തിന്റെ മുമ്പിൽ യഥേഷ്ടം ചൊരിയുകകൂടി ചെയ്തു.

പൊതുജനാരോഗ്യവകുപ്പു പ്രസിഡണ്ടും ഡാമിയനും തമ്മിൽ നടന്നസംഭാഷണം അത്ര പ്രാധാന്യമർഹിക്കുന്നില്ലെങ്കിലും അന്നത്തെ

ഉദ്യോഗലോകം എത്രമാത്രം അധഃപതിച്ചിരുന്നുവെന്നതിനു് അതൊരൊന്നാന്തരം തെളിവാണു്. അധികാരരാക്ഷസന്റെ ഭീകരാട്ടഹാസവും സഹോദരസ്നേഹത്തിന്റെ ആത്മീയഗാനവും തമ്മിലുള്ള ഒരു ഏറ്റുമുട്ടലായിരുന്നു അതു്. ആ സ്ഥലം അസൂയയുടെ താണ്ഡവരംഗമായിമാറി. ഭയങ്കരമായ കുഷ്ഠരോഗത്തെപ്പോലും വെല്ലുവിളിക്കുന്ന ഡാമിയനാണോ ആ കോപകോമരത്തെ കണ്ടു ഭയപ്പെടുന്നു! പ്രസിഡണ്ടു നിരാശപ്പുഞ്ചിരിയോടെ ഡാമിയനെ ഒന്നുനോക്കി. തന്റെ അധികാരത്തിന്റെ കൊടുംവെയിലിൽ ഡാമിയൻ വാടിത്തളർന്നുപോകുമെന്നാണു് അദ്ദേഹം കരുതിയതു്. പക്ഷെ ഏതു ത്യാഗത്തിനും സന്നദ്ധനായ ഡാമിയന്റെ നിർഭയമായ നില അദ്ദേഹത്തെ തെല്ലൊന്നു അന്ധാളിപ്പിച്ചിരിക്കണം. ദുരിതമനുഭവിക്കുന്ന ഒരു ജനവിഭാഗത്തിന്റെ പേരിൽ നടത്തുന്ന അഭ്യർത്ഥന നീതിയുക്തവും അതിനെ തിരസ്കരിക്കുന്നതു മനുഷ്യസമുദായത്തോടു ചെയ്യുന്ന ഒരു കയ്യേറ്റമാണെന്ന ഭാവമാണു് അപ്പോൾ ഡാമിയനിൽ പ്രത്യക്ഷപ്പെട്ടതു്. മൊളോക്കൊ ദ്വീപിലുള്ള കുഷ്ഠരോഗികളുടെ ദയനീയ സ്ഥിതിയെപ്പറ്റി അതർഹിക്കുന്നിടത്തോളം ഗൗരവത്തിൽ അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കി. ഡാമിയന്റെ ഓരോ വാക്കിലും ഉളുമ്പിയിരുന്ന പരമാർത്ഥത ഒരു ഹൃദയമുണ്ടായിരുന്നുവെങ്കിൽ ആ ഉദ്യോഗസ്ഥനു മനസ്സിലാകുമായിരുന്നു. പക്ഷെ ആ അധികാരിയുടെ ഹൃദയത്തിൽ സ്വാർത്ഥവും അഹംകാരവും കൂടുപിടിച്ചു കിടന്നിരുന്നതിനാൽ മൂല്യവിചാരങ്ങൾക്കു് അതിൽ കടന്നുചെല്ലുവാൻ സാധിച്ചില്ല. 'മനം പിരട്ടുന്ന' ഭാവത്തോടെയാണു് അദ്ദേഹം ആ ത്യാഗിയുടെ മുമ്പിൽ നിന്നിരുന്നതു്. ഡാമിയൻ പറഞ്ഞുനിർത്തിയപ്പോൾ അദ്ദേഹം ധിക്കാരപൂർവ്വം ഇങ്ങിനെ ചോദിച്ചു :—

"ഫാദർ ഡാമിയൻ! പൊതുജനങ്ങളെ സംബന്ധിക്കുന്ന കാര്യത്തിൽ പ്രവേശിക്കുന്നതിനുള്ള നിങ്ങളുടെ അധികാരമെന്തു? ക്രിസ്ത്യാനികളുടെ മതപരമായ കാര്യങ്ങൾ ശ്രദ്ധിക്കുവാനാണു് നിങ്ങളെ മൊളോക്കൊ ദ്വീപിലേക്കയച്ചിട്ടുള്ളതു്. അവിടത്തെ രോഗികളുടെ ലൗകികാവശ്യങ്ങളെപ്പറ്റി അന്വേഷിക്കേണ്ടതു യാ

തൊരു ചുമതലയും നിങ്ങൾക്കില്ല''. കിരാത മനഃസ്ഥിതിയെ എടുത്തുകാണിക്കുന്ന ഇത്തരം ചോദ്യത്തിനു സംസ്കാരസമ്പന്നനായ ഡാമിയൻ യാതൊരു മറുപടിയും പറഞ്ഞില്ല. ആ സമയത്തു് അദ്ദേഹത്തിന്റെ മനസ്സു മൊളോക്കോയിൽ കഠിനദുരിതമനുഭവിക്കുന്ന രോഗികളുടെ പിന്നാലെ ഓടിനടക്കുകയായിരുന്നു. ലൗകികാധികാരികളുടെ അടുക്കൽ ഒരു നിവേദനവുംകൊണ്ടു സമീപിക്കുന്നതു് ഡാമിയന്റെ ജീവിതത്തിൽ ഇതാദ്യമായിട്ടായിരുന്നു. യഥാർത്ഥമനുഷ്യസ്നേഹത്തിന്റെ നിഴൽപ്പോലുമില്ലാത്ത ആ മേധാവിയുടെ ദംഭോടുകൂടിയ പ്രസ്താവനകൾക്കു ശരിയായ സമാധാനം കൊടുക്കുവാൻ ഡാമിയനു പ്രാപ്തിയോ ധൈര്യമോ ഇല്ലാഞ്ഞിട്ടല്ല, അദ്ദേഹത്തിന്റെ സന്യാസവ്രതം അതിനനുവദിക്കാത്തതുകൊണ്ടാണു് അദ്ദേഹം മൗനംദീക്ഷിച്ചതു്. ഡാമിയൻ അദ്ദേഹത്തിന്റെ അനുകമ്പയുറ്റ കണ്ണുകൾകൊണ്ടൊന്നു ആ ഉദ്യോഗസ്ഥനെ നോക്കുകമാത്രം ചെയ്തു. അദ്ദേഹത്തിന്റെ ധിക്കാരത്തിനു ശരിയായ സമാധാനം ആ നോട്ടത്തിൽ ഒളിഞ്ഞിരിപ്പുണ്ടായിരുന്നു. അനന്തരം അദ്ദേഹം ശാന്തനായി ഇങ്ങനെ പറഞ്ഞു.

‘‘പ്രഭോ ! കഷ്ടതയിൽ ആണ്ടുകിടക്കുന്നവരെ കൈകൊടുത്തു കരകയറ്റുവാൻ എനിക്കാരുടേയും അനുവാദം ആവശ്യമില്ല. അതെനിക്കു പ്രകൃതി നല്കിയിട്ടുള്ള അവകാശമാണു്". പൊതുജനങ്ങളുടെ ആരോഗ്യരക്ഷ നിങ്ങളുടെ കയ്യിലിരിക്കുന്നേടത്തോളം കാലം മൊളോക്കോയിൽ കുഷ്ഠരോഗത്തിന്റെ ഉരുക്കുമുഷ്ടിയിൽക്കിടന്നു ഞെളിഞ്ഞുപിരിയുന്ന പാവങ്ങളുടെ ദയനീയസ്ഥിതി നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരേണ്ടതു് ഏതൊരു മനുഷ്യസ്നേഹിയുടേയും ചുമതലയാകുന്നു. നിങ്ങളുടെ അധികാരത്തെ അപഹരിക്കുവാൻ വന്നവനല്ല ഞാൻ. ഭവനമില്ലാതെ വൃക്ഷച്ചുവട്ടിലും വഴിയരികിലും നിസ്സഹായരായിക്കിടന്നു നരകിക്കുന്ന രോഗാർത്തർക്കുവേണ്ടി നിങ്ങളുടെ ഔദാര്യം യാചിക്കുക മാത്രമാണു് എന്റെ ഉദ്ദേശ്യം. മൊളോക്കോയിലെ കുഷ്ഠരോഗികളും ഈ രാജ്യത്തിന്റെ വിനീതപ്രജകളാണെന്നു് അങ്ങോർക്കണം. ജനങ്ങളുടെ ആരോഗ്യം നിലനിർത്തുവാൻ

രാജഖജനാവിൽനിന്നു നീക്കിവെച്ചിരിക്കുന്ന പണത്തിന്റെ അടുത്ത അവകാശികൾ പ്രസ്തുതരോഗികളാണല്ലോ. ആ ധനം കൈകാര്യം ചെയ്യുവാനുള്ള അധികാരം നിങ്ങളിൽ നിക്ഷിപ്തമായിരിക്കുന്നതു കൊണ്ടാണു് ഞാൻ നിങ്ങളെ സമീപിച്ചതു".

ഡാമിയന്റെ മറുപടിയിൽ അടങ്ങിയിരുന്ന യുക്തിയെ ഖണ്ഡിക്കുവാൻ ആ ഉദ്യോഗസ്ഥന്നു സാധിക്കാതെ വന്നപ്പോൾ അദ്ദേഹം കോപംകൊണ്ടലറി.

ഉദ്യോഗസ്ഥൻ :— ഫാദർ ഡാമിയൻ ! മൊളോക്കൊദ്വീപിലെ കുഷ്ഠരോഗസങ്കേതത്തിൽ താമസിക്കുന്ന യാതൊരാൾക്കും അതിനു വെളിയിൽ വരുവാൻ നിലവിലിരിക്കുന്ന നിയമം അനുവദിക്കുന്നില്ലെന്നു നിങ്ങൾക്കറിഞ്ഞുകൂടെ ?

ഡാമിയൻ :— ഞാൻ കുഷ്ഠരോഗിയല്ല.

ഉദ്യോ :— ആവണമെന്നില്ല. നിങ്ങൾ അവിടെ വസിക്കുന്നവനാണു്. നിയമത്തിന്റെ പരിധിക്കുള്ളിൽ നിങ്ങളും ഉൾപ്പെടും. ഇനിയൊരു പ്രാവശ്യം അതിൽനിന്നു വെളിക്കു കടന്നാൽ നിങ്ങൾ കാരാഗാരത്തിന്റെ ഇരിമ്പഴികൾക്കുള്ളിലായിരിക്കും; ഓർമ്മയിരിക്കട്ടെ.

ഡാ :— എന്റെ ആത്മീയകാര്യങ്ങളെ നടത്തുവാനുള്ള പ്രകൃതിദത്തമായ അവകാശത്തെ ചോദ്യംചെയ്യുവാൻ ആർക്കും അധികാരമില്ല.

കോപംകൊണ്ടു ഭ്രാന്തനായിത്തീർന്ന അധികാരി നിലത്തു ചവിട്ടിക്കൊണ്ടു്,

ഉദ്യോ :— ഈ ധിക്കാരത്തിന്റെ ഫലം താമസിയാതെ നിങ്ങളറിയും. ഇപ്പോൾ നിങ്ങൾക്കു പോകാം.

ഡാ :— നിങ്ങളുടെ ദയക്കു വന്ദനം.

ഡാമിയൻ തൽക്ഷണം അവിടെനിന്നും പോയി. ഏറെ താമസിയാതെ ഡാമിയനു, മൊളോക്കൊ വിട്ടു പുറത്തുപോകു

വാൻ പാടില്ലെന്നും, അവിടെ അടുക്കുന്ന കപ്പലിൽ, കുഷ്ഠരോഗസങ്കേതത്തിൽ താമസിക്കുന്നവരിൽ ഒരുവനെപ്പോലും, കയററിക്കൂടെന്നുമുള്ള കൎക്കശനിയമങ്ങൾ പാസ്സാക്കി, ആ ഉദ്യോഗസ്ഥൻ തന്റെ ആളുന്നകോപത്തെ തെല്ലൊന്നു ശമിപ്പിച്ചു.

പ്രസിഡൻ്റ് പ്രയോഗിച്ച ഈ നിശിതാസ്ത്രം ഡാമിയനെ കുറച്ചൊന്നു വേദനിപ്പിക്കാതിരുന്നില്ല. പക്ഷെ എത്രക്ലേശം സഹിക്കേണ്ടിവന്നാലും രോഗികൾക്കുവേണ്ടി അവസാനംവരെ സമരം നടത്തുവാൻതന്നെ അദ്ദേഹം തീൎച്ചയാക്കി. അധികാരികളുടെ ക്രൂരമനഃസ്ഥിതി ആ ധൎമ്മഭടനെ കൂടുതൽ ധീരനാക്കുകയാണുണ്ടായതു്. അപ്പപ്പോഴുണ്ടാകുന്ന സാഹചര്യങ്ങൾക്കനുസരിച്ചു തന്റെ പ്രവൃത്തികളെ നിയന്ത്രിക്കുവാൻ അദ്ദേഹത്തിനു ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. അധികാരികളുടെ അധഃപതിച്ച മനഃസ്ഥിതിമൂലം ബഹിഷ്കൃതനായിട്ടാണ് ഡാമിയൻ മൊളോക്കോയിലേക്കു തിരിച്ചുവന്നതെങ്കിലും ആ വീരയോദ്ധാവിന്റെ നിസ്വാൎത്ഥസേവനത്തിനു ദൈവം സമ്മാനം നൽകി. മെത്രാൻ ഡാമിയനോടു വാഗ്ദാനംചെയ്തതനുസരിച്ചു പൊതുജനങ്ങളിൽനിന്നു കുഷ്ഠരോഗികൾക്കുവേണ്ടി ഒരു വലിയ ഫണ്ടു ശേഖരിച്ചു ഡാമിയനു നൽകി. മാത്രമല്ല മെത്രാന്റെ സ്വാധീനശക്തിയുടെ ഫലമായി ഒരു കപ്പൽ നിറയെ ഗൃഹനിൎമ്മാണത്തിനുള്ള സാമാനങ്ങൾ ഭരണാധികാരികൾ മൊളോക്കോയിലേക്കയച്ചു.

ഗൃഹനിൎമ്മാണ സാമഗ്രികൾ കണ്ടപ്പോൾ മങ്ങിയിരുന്ന ഡാമിയന്റെ ആശാദീപം ആളിക്കത്തി. ജോലിചെയ്യാൻ പ്രാപ്തിയും, ശക്തിയുമുള്ള എല്ലാ രോഗികളും സാധിക്കുന്ന പ്രവൃത്തികൾ ചെയ്യുന്നതിനു ഡാമിയന്റെ പുറകെ അണിനിരന്നു. തുടൎച്ചയായി ഡാമിയൻ നടത്തിയ തീവ്രയത്നങ്ങളുടെയും രോഗികളുടെ ആത്മാൎത്ഥമായ സഹകരണത്തിന്റെയും ഫലമായി ചെററക്കുടിലുകളുടെ സ്ഥാനത്തു ഭംഗിയുള്ള ചെറുഭവനങ്ങൾ ഉയൎന്നുതുടങ്ങി. രോഗം വലിച്ചിഴച്ചു ശവക്കുഴിയുടെ വക്കത്തുവരെ എത്തിച്ചിട്ടുള്ള രോഗികൾക്കുകൂടി ഒരു നവോന്മേഷമുളവായി. ദുഃഖത്തിന്റെ ഒരുറവി

ഷ്ടുകൾ അലതല്ലിയിരുന്ന ആ സ്ഥലത്തു സന്തോഷത്തിൻെറ പൊട്ടിച്ചിരികേട്ടുതുടങ്ങി. ചുരുക്കിപ്പറഞ്ഞാൽ ദുരിതപൂർണ്ണമായ കുഷ്ഠരോഗസങ്കേതം തൽക്കാലത്തേക്കെങ്കിലും ആനന്ദത്തിൻെറ ഒരു നൃത്തരംഗമായിമാറി. തങ്ങളുടെ ഭവനങ്ങൾ കൂടുതൽ ആകർഷകമാക്കുന്നതിന് ഓരോരുത്തരും മത്സരബുദ്ധിയോടെ മുന്നോട്ടിറങ്ങി. രോഗികളുടെ ഉത്സാഹത്തിൽ ഡാമിയൻ വളരെ സന്തോഷിച്ചു. ഉയർന്നുവരുന്ന ഭവനങ്ങളോടനുബന്ധിച്ച് ഓരോ പൂന്തോട്ടങ്ങളും നിർമ്മിക്കുവാൻ അദ്ദേഹം അവരെ പ്രേരിപ്പിച്ചു. വീടുകൾതോറും ചുററി സഞ്ചരിച്ചു ഭവനങ്ങളേയും പരിസരങ്ങളേയും എങ്ങിനെ ശുചിയായി സൂക്ഷിക്കണമെന്ന് അദ്ദേഹം ഉപദേശിച്ചുകൊണ്ടിരുന്നു. പുരോഹിതകർമ്മങ്ങൾക്കും രാത്രിയിലെ നിദ്രയ്ക്കും വേണ്ടിവരുന്ന സമയമൊഴിച്ചു ബാക്കി ഒരൊററ നിമിഷംപോലും കളയാതെ അദ്ദേഹം ജോലിചെയ്തിരുന്നു. എന്തെങ്കിലും പണിയായുധത്തോടുകൂടിയല്ലാതെ അദ്ദേഹത്തെ കാണുവാൻ പ്രയാസമാണ്.

ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ഭംഗിയും ശുചിയുമുള്ള മുന്നൂറു ഭവനങ്ങളുടെ പണി പൂർത്തിയായി. അവയുടെ ആശാരിവേല മുഴുവനും ഡാമിയൻതന്നെയാണു നിർവ്വഹിച്ചതു്. രോഗികൾക്കു വേണ്ട വസതികൾ മുഴുവനും ശരിയായതിനുശേഷമാണ് സ്വന്തമായി ഒരു ചെറുഭവനം നിർമ്മിക്കേണ്ടതിനെപ്പററി അദ്ദേഹം ചിന്തിച്ചതു്. ഒരു മുറി മാത്രമുള്ള ഒരു ചെറിയ വീടു ശവക്കോട്ടക്കടുത്തു തന്നെ അദ്ദേഹം നിർമ്മിച്ചു. ശവക്കുഴിയുണ്ടാക്കുന്നതിനും ശവപ്പെട്ടി നിർമ്മിക്കുന്നതിനും കൂടുതൽ സൌകര്യമുണ്ടാകുന്നതിനുവേണ്ടിയായിരിക്കണം ഡാമിയൻ തൻെറ ഭവനം ശ്മശാനത്തിനു സമീപമാക്കിയതു്.

ഡാമിയൻെറ ശ്രദ്ധ പിന്നീടു പതിഞ്ഞതു രോഗികളുടെ ഭക്ഷണകാര്യത്തിലാണ്. ആവശ്യമുള്ള ഭക്ഷണസാധനങ്ങൾ രോഗികൾതന്നെ കൃഷിചെയ്തുണ്ടാക്കണമെന്നായിരുന്നു ഭരണകൂടത്തിൻെറ നിശ്ചയം. സാധനങ്ങൾ ലഭിച്ചാൽ അവയെ പാകംചെയ്തു ഭക്ഷി

ക്കുവാൻതന്നെ അശക്തരായിരുന്നു മിക്ക രോഗികളും. സ്ഥിതിഗതികളുടെ ഗൌരവനില തെല്ലും മനസ്സിലാക്കുകയോ അതിനു ശ്രമിക്കുകയോ ചെയ്യാതെ അവശരായ രോഗികൾ കൃഷിചെയ്തുണ്ടാക്കി ഭക്ഷിച്ചുകൊള്ളുമെന്നു സമാധാനിച്ചിരുന്ന ഭരണാധികാരികളുടെ പ്രവൃത്തി ഒട്ടും ക്ഷന്തവ്യമല്ലായിരുന്നു. എന്നാൽ രോഗികളുടെ ഭാഗ്യാതിരേകംകൊണ്ടായിരിക്കാം ഭരണകൂടത്തിന്റെ കണ്ണുകൾ ഈ വൈകിയവേളയിലെങ്കിലും തുറന്നു, സ്ഥിതിഗതികളെ അവയുടെ യഥാർത്ഥരൂപത്തിൽ കാണുവാനൊരുങ്ങിയതു്. തന്മൂലം ഇടക്കിടെ ഓരോ കപ്പൽ നിറയെ ഭക്ഷണസാധനങ്ങൾ മൊളോക്കോവിലേക്കു് അധികാരികൾ അയച്ചുകൊണ്ടിരുന്നു. കഴിക്കുന്ന ഭക്ഷണത്തിന്നനുസരിച്ചു രോഗത്തിന്റെ സ്ഥിതിയും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുമല്ലോ. മൊളോക്കോവിലേക്കു് അയച്ചിരുന്ന ഭക്ഷണം രോഗത്തെ തീരെ വിഗണിച്ചുകൊണ്ടുള്ളതായിരുന്നു. തന്മൂലം ചിലരുടെ ആരോഗ്യം നശിച്ചുപോകുന്നതിനുകൂടി കാരണമായിട്ടുണ്ടു്. കാലാവസ്ഥ പ്രതികൂലമായിരിക്കുമ്പോൾ കപ്പലുകൾ തക്കസമയത്തു് എത്തിയിരുന്നില്ല. ആ അവസരങ്ങളിലെല്ലാം രോഗികളുടെ സ്ഥിതി വളരെ ദയനീയമായിരുന്നു. ഇങ്ങനെ രോഗികൾ അർദ്ധപ്പട്ടിണിയായും ചിലപ്പോൾ മുഴുപ്പട്ടിണിയായും കഴിഞ്ഞുകൂടുന്ന അവസരത്തിലാണു് ഡാമിയൻ മൊളോക്കോദ്വീപിൽ എത്തിയതു്.

രോഗികൾക്കു് ആവശ്യമായ ഭക്ഷണം കൃത്യസമയത്തു ദ്വീപിലെത്തിക്കുവാൻ ഡാമിയൻ അധികാരികളുമായി ധർമ്മസമരം തുടർച്ചയായി നടത്തിയതിന്റെ ഫലമായി ഭക്ഷണപ്രശ്നത്തിനു് ഒരു വിധത്തിൽ പരിഹാരം കാണുവാൻ സാധിച്ചു. എന്നാൽ കൂടുതൽ ഭക്ഷണത്തിനുള്ള അദ്ദേഹത്തിന്റെ മുറവിളി വെറും വനരോദനമായി കലാശിച്ചതേയുള്ളു. അഞ്ചു വർഷങ്ങളോളം ഹോണോലുലുവിൽ അലച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ നിലവിളി അധികാരികളെ ഉദാസീനതയിൽനിന്നുണർത്തുവാൻ പര്യാപ്തമായില്ല. രോഗികൾക്കാവശ്യമുള്ള വസ്ത്രങ്ങൾ മരുന്നുകൾ എന്നിവയ്ക്കുവേണ്ടിയും ഡാമിയൻ അധികാരികളെ അലട്ടിക്കൊണ്ടിരുന്നു. രോഗികളുടെ

വ്രണങ്ങൾ നിത്യവും കഴുകി മരുന്നുവെച്ചു കെട്ടിയില്ലെങ്കിൽ അവ കൂടുതൽ പഴുക്കുന്നതിനും തന്മൂലം അവർ കൂടുതൽ വേദന അനുഭവിക്കുന്നതിനും ഇടവരുമെന്ന് അദ്ദേഹത്തിനു നല്ലപോലെ അറിയാം. അവർ അലസന്മാരായി, നീരുവന്നു വീങ്ങിയ വ്രണങ്ങളിൽ നിന്നുള്ള വേദനമൂലം കിടന്നു പിടയുന്നതു കാണുമ്പോൾ ആ മനുഷ്യസ്നേഹിയുടെ ഹൃദയം നീറിക്കൊണ്ടിരുന്നു. ആത്മാർത്ഥതയോടും സ്ഥിരോത്സാഹത്തോടുംകൂടി നടത്തുന്ന ഏതൊരു പരിശ്രമവും ഫലം തരാതിരിക്കയില്ലല്ലോ. കുഷ്ഠരോഗികൾക്കുവേണ്ടി ഡാമിയൻ നടത്തിയിരുന്ന അപേക്ഷകളെ അവ അർഹിക്കുന്ന ഗൌരവത്തോടെ അധികാരികൾ ശ്രദ്ധിക്കുവാൻ തുടങ്ങി. തൽഫലമായി വസ്ത്രങ്ങൾ, മരുന്നുകൾ, ഭക്ഷണസാധനങ്ങൾ തുടങ്ങിയ നിത്യോപയോഗസാധനങ്ങൾ ആവശ്യത്തിനനുസരിച്ച് അവർ മൊളോക്കായിലേക്ക് അയച്ചുകൊണ്ടിരുന്നു. മെത്രാനും വെറുതെയിരുന്നില്ല. അദ്ദേഹവും പല പരിശ്രമങ്ങളും നടത്തി രോഗികളുടെ കഷ്ടസ്ഥിതിയെ ആവുന്നതും പരിഹരിക്കുവാൻ പരിശ്രമിച്ചു.

ഒരാശുപത്രി, മൊളോക്കായിൽ സ്ഥാപിക്കുവാനായിരുന്നു ഡാമിയന്റെ പിന്നീടുള്ള ശ്രമം. എക്കാലും ജീർണ്ണിച്ചുതുടങ്ങിയ ഒരു ഷെഡ്ഡാണ് ആശുപത്രിയുടെ സ്ഥാനത്തുനിന്നിരുന്നത്. സാധാരണ ആശുപത്രിയിൽ രോഗികൾ പോകുന്നതു സുഖം ലഭിക്കാനാണെങ്കിൽ ഇവിടെക്ക പോയിരുന്നത് മരിക്കാനാണ്. ഏതാണ്ടു മരണത്തിന്റെ വക്കത്തെത്തിക്കഴിഞ്ഞുവെന്നു കണ്ടാൽ ആ സ്ഥലത്തുകൊണ്ടുപോയിരുന്നുള്ളു. പിന്നെ രോഗിയുടെ സ്ഥിതിയെപ്പററി ആരുമൊരിക്കലും ചിന്തിക്കുകതന്നെ ചെയ്തിരുന്നില്ല. പ്രസ്തുത കെട്ടിടത്തെ ഡാമിയൻ പൊളിച്ചുകളഞ്ഞു. തൽസ്ഥാനത്തു രോഗികൾക്കു സുഖമായി താമസിക്കുന്നതിനു സൌകര്യമുള്ള ഒരു കെട്ടിടം പുതിയതായി പണിചെയ്തു. അത്യാവശ്യമായ ചില സാമാനങ്ങളും അദ്ദേഹം അതിലുണ്ടാക്കി.

എല്ലാ ദിവസവും പൂജകഴിഞ്ഞാൽ രോഗികളുടെ വ്രണങ്ങൾ തേച്ചുകഴുകി മരുന്നുവെച്ചു കെട്ടുന്ന ജോലിയിൽ അദ്ദേഹം വ്യാപൃ

തന്നായിരുന്നു. ആദ്യനാളുകളിൽ ഈ പ്രവൃത്തി കുറെ അരോചകമായിത്തോന്നിയെങ്കിലും കാലക്രമേണ ആ ബലഹീനതയേയും അദ്ദേഹം കീഴടക്കി. രോഗികളുടെ ആചാര്യനും, വൈദ്യനും, ശുശ്രൂഷകനും, തോട്ടിയും എല്ലാം ഡാമിയൻതന്നെയായിരുന്നു. അദ്ദേഹം മരിക്കുന്നതിനു രണ്ടുവർഷം മുമ്പുവരെ ഈ നിലയിലാണു് മൊളോക്കോയിൽ താമസിച്ചിരുന്നതു്.





അദ്ധ്യായം 7.

# ആത്മീയസംസ്കാരകൻ

മൊളോക്കൊ ദ്വീപിൽ ഡാമിയൻ ചെല്ലുന്ന അവസരത്തിൽ ഡോക്ടർമാരൊ, നേഴ്സുമാരൊ, മരുന്നൊ, ആസ്പത്രിയൊ ഒന്നുമുണ്ടായിരുന്നില്ലെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. രോഗികളുടെ സകലാവശ്യങ്ങളും ഡാമിയൻ തന്നെയാണു് നിവ്വഹിച്ചിരുന്നതു്. അദ്ദേഹം, തനിക്കു് ആയിടെ സിദ്ധിച്ച ഒരു വൈദ്യശാസ്ത്രഗ്രന്ഥത്തിൽനിന്നു നിസ്സാരശസ്ത്രക്രിയ നടത്തേണ്ടവിധം മനസ്സിലാക്കി. നിസ്സാരമെങ്കിലും ഡാമിയനെപ്പോലെയുള്ള ഒരു നിസ്വാത്ഥസേവനസന്നദ്ധന്റെ, പ്രസ്തുത ജ്ഞാനം മൊളോക്കൊ ദ്വീപിൽ എത്ര ഉപകാരപ്രദമായിത്തീരുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. കുഷ്ഠരോഗം ശരീരമാകെ പടർന്നുപിടിക്കുമ്പോൾ അവയവങ്ങൾ നിർജ്ജീവങ്ങളാകുകയും മാംസവും അസ്ഥിയും ദ്രവിച്ചുതുടങ്ങുകയും ചെയ്യും. മരവിച്ചുപോയ അവയവങ്ങളെ ഛേദിച്ചുകളയുമ്പോൾ രോഗിക്കു യാതൊരു വേദനയുമുളവാകാത്തതിനാൽ മരുന്നുകൾകൊണ്ടു പ്രജ്ഞ നഷ്ടപ്പെടുത്തേണ്ട ആവശ്യമുണ്ടായിരുന്നില്ല. തന്മൂലം ഡാമിയൻ സ്പർശനശക്തി നഷ്ടീഭവിച്ച ഭാഗങ്ങളെ ഛേദിച്ചുകളഞ്ഞു, വ്രണങ്ങളെ വൃത്തിയായിക്കഴുകി മരുന്നുവെച്ചുകെട്ടിയപ്പോൾ ദുസ്സഹവേദന അനുഭവിച്ചിരുന്ന രോഗികൾക്കു വളരെ ആശ്വാസം ലഭിച്ചു. നവീനരീതിയിലുള്ള ശസ്ത്രക്രിയോപകരണങ്ങളൊന്നും ഡാമിയന്റെ പക്കലുണ്ടായിരുന്നില്ല. ചെപ്പിന്റെ ഒരു ഭാഗം, ഒരു പല

കമ്മേശ, ഏതാനും നാടൻ കത്തികൾ, കഴിഞ്ഞു ഡാമിയന്റെ ഓപ്പറേഷൻ തീയേറ്ററിലെ സാമഗ്രികൾ. രോഗബീജങ്ങളെ തടുക്കുന്നതിനു കസ്തൂരകളോ, ദുർഗ്ഗന്ധമില്ലാതിരിക്കുന്നതിനുവേണ്ട ഉപകരണങ്ങളോ അദ്ദേഹത്തിനുണ്ടായിരുന്നില്ല. ചീഞ്ഞു ചലമൊലിക്കുന്ന മാംസക്കഷണങ്ങളെ സ്വന്തം കരങ്ങൾകൊണ്ടു എടുത്തുമാറ്റുന്ന കാഴ്ച എല്ലാവരേയും ഒന്നു അമ്പരിപ്പിക്കുന്ന ഒന്നാണ്. ചില വ്രണങ്ങളിൽ പുഴുക്കൾ കൂട്ടംപിടിച്ചു കിടന്നിരുന്നു. വെറും പച്ചവെള്ളവും സോപ്പും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ശുചീകരണോപകരണങ്ങൾ. കാണികൾ അറപ്പോടെ കണ്ടുപോകുന്ന രോഗികളുടെ ശരീരങ്ങളെ അദ്ദേഹം അടുത്തു പരിചരിക്കുന്നതു കണ്ടാൽ കുഷ്ഠരോഗം ഒരു സാംക്രമികരോഗമല്ലെന്നു തോന്നിപ്പോകും.

മനുഷ്യനോടൊപ്പം വളർന്നുവരുന്ന ഒന്നാണ് ജീവിതസ്നേഹം. ലോകത്തോടു, നിരന്തരസമ്പർക്കംമൂലം കൂടുതൽ ബന്ധപ്പെട്ടു കഴിയുമ്പോൾ അതിൽനിന്നു മനുഷ്യനെ എന്നെന്നേക്കുമായി അകറ്റിനിർത്തുന്ന മരണത്തെ മനുഷ്യൻ വെറുക്കുന്നു. ഭൗതികസുഖാനുഭൂതികളിൽ വിരക്തിവന്നു മനസ്സ് ആദ്ധ്യാത്മികവിഷയങ്ങളിൽ ലയിക്കുന്ന സമയത്തു ജീവിതസ്നേഹം മനുഷ്യനിൽ മങ്ങിപ്പോകുന്നു. അതുകൊണ്ടാണ് സന്യാസിമുഖ്യന്മാർ മരണത്തെ അത്ര കാര്യമായി ഭയപ്പെടാത്തതു്.

മൊളോക്കായിലെ കുഷ്ഠരോഗികൾ ഭയങ്കരവേദന സദാ അനുഭവിച്ചുകൊണ്ടിരുന്നുവെങ്കിലും സുഖഭോഗാദികളിൽ മുഴുകി വെറും മൃഗീയമായ ഒരു ജീവിതമാണ് നയിച്ചിരുന്നതു്. തന്മൂലം മരണത്തെ അവർ വെറുക്കുകയും ഭയപ്പെടുകയും ചെയ്തിരുന്നു. പക്ഷെ ഡാമിയൻ മൊളോക്കായിൽ ചെന്നതോടുകൂടി രോഗികളുടെ മനോഗതിക്കു വലിയൊരു മാറ്റംവന്നു. അവർ ശാരീരികസുഖാനുഭൂതികളെ മറന്നു ആത്മീയവിഷയങ്ങളെ കൂടുതൽ ചിന്തിക്കുവാൻ തുടങ്ങി. അതോടുകൂടി മരണത്തോടുള്ള ഭയം അവരിൽ കുറേശ്ശെയായി അകന്നുകൊണ്ടിരുന്നു. ഡാമിയൻ സ്വന്തം സഹോ

ക്കെന്നെഴുതിയ ഒരെഴുത്തിൽ ഈ വിധം പറയുന്നു. "നേരം പുലന്നാൽ അർദ്ധരാത്രിവരെ ഹൃദയത്തെ ദുഃഖത്തിലാഴ്ത്തുന്ന കാഴ്ചകളാണു ഞാൻ നിത്യവും കാണുന്നതു്. ജീവിതയാതനകൾകൊണ്ടു വാവിട്ടുകരയുന്നതു കേട്ടുകൊണ്ടിരിക്കുമ്പോൾ എങ്ങിനെ സമാധാനചിത്തനായി ജീവിക്കുവാൻ സാധിക്കും. എങ്കിലും ഞാനെപ്പോഴും സന്തുഷ്ടനായിത്തന്നെ കഴിഞ്ഞുകൂടുന്നു. എന്റെ സന്തോഷം രോഗികളിലും പകർന്നുകാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. മരണത്തോടുകൂടി ദുരിതപൂരിതമായ ഈ ജീവിതം അവസാനിക്കുമെന്നു ചിന്തിക്കുമ്പോൾ അവൎക്കു ധൈര്യവും ഉന്മേഷവുമുണ്ടാകുന്നു. അതിനാൽ മരണത്തിന്റെ മടിയിൽ സുഖനിദ്രചെയ്യുവാൻ പലരും ഇന്നു് ആഗ്രഹിച്ചുകൊണ്ടിരിക്കയാണു്"".

ഡാമിയൻ മൊളോക്കായിലേക്കു വന്നതു് അവരെ ശാരീരികാവശതകളിൽനിന്നു രക്ഷിക്കുവാൻവേണ്ടി മാത്രമല്ല, അവൎക്കു് ആദ്ധ്യാത്മികസംസ്കാരം നല്കുന്നതിനുംകൂടിയായിരുന്നു. മനുഷ്യൻ ആത്മശരീരങ്ങളുടെ ഒരു സങ്കരമായിരിക്കുന്നതുകൊണ്ടു് ആത്മീയ പരിവൎത്തനം ഉണ്ടാകണമെങ്കിൽ ശരീരത്തിന്റെ ദുരവസ്ഥകൾ തെല്ലൊന്നുപരിഹരിക്കാതെ തരമില്ലല്ലോ. അതുകൊണ്ടാണു് ഡാമിയൻ ആ കാര്യത്തിൽ ആദ്യമായി കൈവെച്ചതു്. രോഗികളുടെ അരിഷ്ടതകൾക്കു് ആശ്വാസം കാണാതെ അവരുടെ സന്മനോഭാവത്തെയും ശ്രദ്ധയെയും അദ്ദേഹത്തിലേക്കാകൎഷിക്കുവാൻ സാദ്ധ്യമല്ല.

ദൈവത്തെ അകററിനിൎത്തിക്കൊണ്ടുള്ള പരിവൎത്തനവും നിലനില്ക്കയില്ല. ലോകത്തിൽ നാളിതുവരെയുണ്ടായിട്ടുള്ള എല്ലാ മഹാകാര്യങ്ങളും ദീൎഘകാലത്തെ നിരന്തരപരിശ്രമത്തിന്റെ ഫലമാകുന്നു. അതുപോലെ നിരവധി ക്ലേശങ്ങൾ സഹിച്ചതിന്റെ ശേഷം മാത്രമാണു് രോഗികളിൽ ആദ്ധ്യാത്മികമായ ഒരുണർവ്വുണ്ടാക്കുവാൻ അദ്ദേഹത്തിനു സാധിച്ചതു്. നിരാശതയുടെ നികേതനമെന്നു പറയുന്ന കുഷ്ഠരോഗസങ്കേതത്തിൽ അദ്ദേഹത്തിന്റെ ഉപദേശങ്ങളും സേവനങ്ങളും മങ്ങിക്കിടന്നിരുന്ന രോഗികളുടെ

ആത്മീയചൈതന്യത്തെ തട്ടിയുണർത്തി. മനുഷ്യന് പരമോൽകൃഷ്ടമായ ഒരു ഭാവിയുണ്ടെന്നും, ആ ശാശ്വതജീവിതത്തിൻെറ നാന്ദിമാത്രമാണ് നശ്വരമായ ലോകജീവിതമെന്നും, ക്ലേശങ്ങളെ സസന്തോഷം സഹിക്കുന്നുവെങ്കിൽ അതു മരണാനന്തരജീവിതത്തെ കൂടുതൽ ആനന്ദപ്രദമാക്കുമെന്നും മററും ഡാമിയൻ രോഗികളെ പറഞ്ഞു മനസ്സിലാക്കി. അങ്ങനെ അവരുടെ ജീവിതം നൈരാശ്യത്തിലേക്കു വഴുതിവീഴുവാനനുവദിക്കാതെ അതിനെ നിത്യസമാധിയിലേക്കു തിരിക്കുവാൻ അദ്ദേഹം പരിശ്രമിച്ചു.

സംഗീതകലയിൽ വിരുതുള്ളവരായിരുന്നു ഹാവായ് നിവാസികളിലധികവും. നൈസർഗ്ഗികമായി അവർക്കു സിദ്ധിച്ചിരുന്ന പ്രസ്തുത ഗുണത്തെ അവരുടെ ദുഃഖപരിഹാരത്തിനു ഉപകരണമായി ഡാമിയൻ സ്വീകരിച്ചു. അദ്ദേഹം സംഗീതവിദഗ്ദ്ധന്മാരെ തിരഞ്ഞെടുത്ത് ഓരോ സംഘം ഗായകന്മാരെ അവരുടെ കീഴിലേല്പിച്ചു. പുരുഷന്മാർക്കും, സ്ത്രീകൾക്കും, കുട്ടികൾക്കും പ്രത്യേകം സംഘങ്ങളെ അദ്ദേഹം രൂപവല്ക്കരിച്ചു. അവരുടെ സ്വരം മാധുര്യമുള്ളതും ശോകരസം കലർന്നതുമായിരുന്നു. ഏതു കഠിനഹൃദയനേയും ഒന്നാട്ടിയുലക്കുന്നതിനുള്ള ശക്തി ആ ഗാനങ്ങളിൽ ലയിച്ചുകിടപ്പുണ്ട്. ഗായകസംഘങ്ങളുടെ സഹായത്തോടുകൂടി അവിടെ നടത്തിയിരുന്ന തിരുനാളുകൾ കൂടുതൽ ആകർഷകങ്ങളായി. അവരുടെ ദുരിതങ്ങളേയും തീവ്രവേദനകളേയും തല്ക്കാലത്തേക്കെങ്കിലും വിസ്മരിക്കുന്നതിന് അദ്ദേഹം പല ഘോഷയാത്രകളും വിനോദപ്രകടനങ്ങളും നടത്തിച്ചു.

പ്രകൃതി അവളുടെ സൌന്ദര്യം വാരിവിതറീട്ടുള്ള ഒരു പ്രദേശമാണ് ഹാവായി ദ്വീപുകൾ. രോഗികളുടെ സംഗീതവാസനയും അലങ്കാരസാമർത്ഥ്യവും ഇടകലർന്നപ്പോൾ അവ കൂടുതൽ മനോഹരങ്ങളായിത്തീർന്നു. അനുകൂലസാഹചര്യങ്ങൾ വെളിച്ചം വീശുമ്പോഴാണല്ലോ കലാപരമായ മനുഷ്യൻെറ പാടവം പുറത്തുവരുന്നത്. അതോടുകൂടി അവൻ തൻെറ താല്ക്കാലികക്ലേശങ്ങളെ വിസ്മരിച്ചു സമാധാനത്തിൻെറ തണലിൽ വിശ്രമിക്കുന്നു. തങ്ങൾ ലോക

തിൽനിന്നു് ആട്ടിയോടിക്കപ്പെട്ടവരും, നിസ്സഹായരും, അശുദ്ധരുമാണെന്ന വിചാരം അവരിൽ ഇല്ലാതാക്കുവാൻ ഡാമിയന്റെ ഊർജ്ജസ്വലപരിശ്രമങ്ങൾ പര്യാപ്തങ്ങളായി. ആത്മാഭിമാനം അവരിൽ പതുക്കെ കിളുത്തുവന്നു. ഡാമിയന്റെ സ്വന്തം മതാനുയായികൾക്കു മാത്രമല്ല മൊളോക്കോയിൽ വസിക്കുന്ന സകല മനുഷ്യർക്കുംവേണ്ടി ഡാമിയൻ പരിശ്രമിച്ചിരുന്നു. സേവനത്തിന്റെ കാര്യത്തിൽ അദ്ദേഹത്തിനു മതമൊ ജാതിയൊ ഉണ്ടായിരുന്നില്ല. സ്വന്തം മതത്തിൽപ്പെട്ടവരെ അദ്ദേഹം മതപരമായ കാര്യങ്ങൾ പഠിപ്പിച്ചിരുന്നുവെന്നതു വാസ്തവംതന്നെ. എന്നാൽ എല്ലാവരുടെയും ശാരീരികവും ആത്മീയവുമായ ഉന്നമനത്തിനുവേണ്ടി അദ്ദേഹം ഉത്സാഹിച്ചിരുന്നു. ഡാമിയന്റെ ത്യാഗസുന്ദരവും മാതൃകാപരവുമായ ജീവിതം എല്ലാവരെയും ആകർഷിക്കുന്നതിനു തികച്ചും പര്യാപ്തമായിരുന്നു. ആ ത്യാഗിയുടെ ജീവിതലക്ഷ്യം മൊളോക്കോയിലെ നിവാസികളുടെ ശരീരത്തിന്റെ സുഖവും ആത്മാവിന്റെ സംസ്കാരവുമാണു്. അതിനുവേണ്ടി പിതാവിന്റെയും, മാതാവിന്റെയും, ദാസന്റെയും പ്രവൃത്തികൾ മുഴുവനും അദ്ദേഹംതന്നെ നടത്തി.

ഭാവിതലമുറയെ സംസ്കാരസമ്പന്നരാക്കണമെങ്കിൽ നാളത്തെ പൌരന്മാരായിട്ടുയരുവാൻ പോകുന്ന കുട്ടികളിലാണു് അതിന്റെ വിത്തു പാകേണ്ടതെന്നു ഡാമിയനു നല്ലപോലെ അറിയാമായിരുന്നു. അതിനാൽ മൊളോക്കൊയിലുള്ള ബാലികാബാലന്മാരുടെ കാര്യത്തിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധചെലുത്തി. അനാഥരായ ഒട്ടേറെ കുട്ടികൾ അവിടെയുണ്ടായിരുന്നു. അവരുടെ ഓരോരുത്തരുടെയും സ്വഭാവരൂപവല്ക്കരണവിഷയത്തിൽ ശ്രദ്ധ പതിപ്പിക്കുവാൻ ഡാമിയനൊരുത്തനെക്കൊണ്ടു് എങ്ങിനെ സാധിക്കും! അതിൽ ബാലന്മാർക്കും ബാലികമാർക്കും വെവ്വേറെ അനാഥമന്ദിരങ്ങൾ സ്ഥാപിക്കുവാനാണു് അദ്ദേഹം ഉത്സാഹിച്ചതു്. മെത്രാൻ ഒരവസരത്തിൽ മൊളോക്കൊ സന്ദർശിച്ചപ്പോൾ സംഭാവനയായിക്കൊടുത്ത പണവും, യൂറോപ്പിലെ ഉദാരമതികളിൽനിന്നു് എത്രയോ കാലംമൂലം ഇരന്നുവാങ്ങിച്ച സംഖ്യയുംകൂട്ടി അദ്ദേഹം അനാഥശാ

ലകം തുറന്നു. പെൺകുട്ടികളുടെ മന്ദിരത്തിന് ഒരു വിധവയെ അധിപയായി നിയമിച്ചു. ആരംഭകാലത്തു കുറച്ചു കുട്ടികൾക്കു മാത്രമെ അതിന്റെ തണലിൽ വളരുവാൻ സാധിച്ചുള്ളു. ഡാമിയൻ ഭരണാധികാരികളെ നിവേദനങ്ങൾകൊണ്ടലട്ടിയതിന്റെ ഫലമായി ആഴ്ചതോറും കുറെ ഭക്ഷ്യസാധനങ്ങൾ അവർ അനാഥക്കുട്ടികൾക്ക് അയച്ചിരുന്നു. ഇതുകൊണ്ടൊന്നും അവരുടെ ഭക്ഷണപ്രശ്നത്തിനു ശരിയായ സമാധാനമായില്ല. ഹോണോലുലുവിലെ ത്യാഗിനികൾ പല സ്ഥലങ്ങളിൽനിന്നും സംഭാവനകൾ ശേഖരിച്ചു ഡാമിയന് അയച്ചുകൊടുത്തിരുന്നു. അങ്ങനെ പല ഉദാരശീലരുടെയും സഹകരണംകൊണ്ടു ബാലന്മാർക്കും അനാഥശാല സ്ഥാപിക്കുന്നതിനും ആവശ്യമുള്ള അദ്ധ്യാപകന്മാരെ നിയമിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. ഇങ്ങനെ ഏറ്റവും പ്രശസ്തമായ രീതിയിൽ രണ്ടു സ്ഥാപനങ്ങളെ അദ്ദേഹം നടത്തി.



അദ്ധ്യായം 8.

# ദിനചര്യകൾ

ലോകത്തിൽ ഇളകിമറിഞ്ഞുകൊണ്ടിരുന്ന സംഭവപരമ്പരകളൊന്നുംതന്നെ ഡാമിയന്റെ ചിന്തക്കു വിഷയമായില്ല. അദ്ദേഹത്തിന്റെ മുഴുവൻ ശ്രദ്ധയും കുഷ്ഠരോഗസങ്കേതത്തിലായിരുന്നു. അനുദിനം വർദ്ധിച്ചുകൊണ്ടിരുന്ന ജോലികളെല്ലാം അദ്ദേഹം പ്രശാന്തനായി നിർവ്വഹിച്ചുപോന്നു. തന്റെ ഭാവിയെ ശോഭനമാക്കിത്തീർക്കണമെന്ന വിചാരംപോലും അദ്ദേഹത്തിന്റെ മനസ്സിൽ കടന്നുകൂടീട്ടില്ല. നാനാഭാഗങ്ങളിൽനിന്നും പ്രതിബന്ധങ്ങളുടെ കല്ലോലങ്ങൾ ആഞ്ഞടിച്ചുകൊണ്ടിരുന്നുവെങ്കിലും വിദഗ്ദ്ധനായ ഒരമരക്കാരനെപ്പോലെ അദ്ദേഹം തന്റെ ജീവിതത്തോണിയെ അക്ഷോഭ്യനായി നയിച്ചുകൊണ്ടിരുന്നു.* ആ ധർമ്മഭടന്റെ അടിയുറച്ച വിശ്വാസം അദ്ദേഹത്തെ ധൈര്യവാനാക്കി. അചഞ്ചലമായ ധീരത, വേണ്ടതു വേണ്ടസമയത്തു പ്രവൃത്തിക്കുവാനുള്ള വൈഭവം, എത്ര ക്ലേശിച്ചാലും ക്ഷയിക്കാത്ത ശരീരശക്തി എന്നിവയാണ് വൈഷമ്യങ്ങളോടു പൊരുതി ജയിക്കുവാൻ അദ്ദേഹത്തെ സഹായിച്ചതു്. അവിടെ വരുത്തീട്ടുള്ള പരിഷ്കാരങ്ങളിലൊന്നിൽപ്പോലും അദ്ദേഹത്തിന്റെ വിയർപ്പുതുള്ളികൾ ഇററിവീഴാതിരുന്നിട്ടില്ല. ഭാവിയെപ്പററി യാതൊരു ചിന്തയുംകൂടാതെ മൃഗതുല്യം ജീവിച്ചിരുന്ന കുഷ്ഠരോഗികളുടെയിടയിൽ ധർമ്മബോധം നട്ടുവളർത്തിയെങ്കിൽ അദ്ദേഹം എത്രമാത്രം ക്ലേശിച്ചിട്ടുണ്ടായിരിക്കണം. നല്ല വിത്തുക

ളുടെ ഇടയിൽ കളകളും മുളച്ചുവരുന്നതു സ്വാഭാവികമാണല്ലോ. ഡാമിയന്റെ നിസ്സ്വാർത്ഥസേവനങ്ങളിന്മേൽ കരിവാരിത്തേക്കുവാനുള്ള ദുഷ്ടബുദ്ധികളും മൊളോകൈയിൽത്തന്നെയുണ്ടായി. അവരിൽനിന്നു ലഭിച്ചുകൊണ്ടിരുന്ന ക്ലേശങ്ങളുടെ ഭാരവും ചുമന്നുകൊണ്ട് അദ്ദേഹം ത്യാഗസുന്ദരമായ ജീവിതപഥത്തിൽക്കൂടി മുന്നോട്ടു പോയിരുന്നു.

രണ്ടുനേരം മാത്രം ചില നിസ്സാരഭക്ഷണസാധനങ്ങൾ കഴിച്ചുകൊണ്ടുള്ള ഒരു ലഘുജീവിതമാണ് ഡാമിയൻ നയിച്ചിരുന്നത്. ഇടക്കു യാതൊന്നും അദ്ദേഹം ഭക്ഷിച്ചിരുന്നില്ല. ആഹാരത്തിനുള്ള വിഭവങ്ങൾ വളരെ കുറവായിരുന്നുവെങ്കിലും അദ്ദേഹമെപ്പോഴും പ്രസന്നവദനനും ആരോഗ്യവാനുമായിട്ടാണ് കാണപ്പെട്ടിരുന്നത്. പകൽ സമയം മുഴുവനും രോഗികളുടെ ആത്മീയവും ലൌകികവുമായ കാര്യങ്ങളന്വേഷിച്ചു ചുററിസഞ്ചരിക്കും. രാത്രിയായാൽ സ്വന്തം ഭവനത്തിലേക്കു വന്നു തന്റെ പുരോഹിതദിനകൃത്യങ്ങൾ കഴിച്ചിരുന്നു. ഡാമിയനേററവും പ്രിയപ്പെട്ട ജോലിയാണ് ആശാരിപ്പണി. കുറച്ചു സമയമെങ്കിലും അദ്ദേഹം അതിനു ചിലവഴിക്കാതിരിക്കയില്ല. വ്യക്തിപരമായ കർമ്മാനുഷ്ഠാനങ്ങൾ കഴിഞ്ഞാൽ രാത്രി വളരെ വൈകുന്നതുവരെ ശവക്കോട്ടയിൽ ധ്യാനനിരതനായി നടന്നുകൊണ്ടിരിക്കും. ആ ''ആദ്ധ്യാത്മികവിദ്യാലയ''ത്തിൽനിന്നായിരിക്കണം അദ്ദേഹം ത്യാഗത്തിന്റെ പുതിയ പുതിയ പാഠങ്ങൾ പഠിച്ചുകൊണ്ടിരുന്നത്. അദ്ദേഹം സഹോദരനെഴുതിയ എഴുത്തിൽ ഇപ്രകാരം പറയുന്നു :

''ശ്മശാനവും, ദേവാലയവും, എന്റെ ഭവനവും ഒരേ വളപ്പിൽത്തന്നെയാണ് സ്ഥിതിചെയ്യുന്നത്. അവിടെ നിത്യനിദ്ര ചെയ്യുന്ന എന്റെ ആദ്ധ്യാത്മികസന്താനങ്ങളുടെ ഏകകാവൽക്കാരൻ ഞാൻ മാത്രമാണ്. അവിടെ നില്ക്കുമ്പോൾ അവാച്യമായ ആനന്ദം എനിക്കുണ്ടാകുന്നു. ശ്മശാനവും മരണശയ്യയും എനിക്ക് ആശ്വാസവും സമാധാനവും നല്കുന്ന രണ്ടു വിശിഷ്ടഗ്രന്ഥങ്ങളാണ്''.

ലോകത്തിന്റെ നശ്വരസ്വഭാവത്തെ ദൃഷ്ടാന്തരൂപേണ കുഷ്ഠരോഗികൾക്ക വിവരിച്ചുകൊടുത്തിരുന്ന ഡാമിയനു സ്വന്തം പിതാവിന്റെ മരണവാൎത്ത യാതൊരു ക്ഷോഭവും കൂടാതെ കേൾക്കുവാൻ സാധിച്ചു. അതിനെ സംബന്ധിച്ച് അദ്ദേഹം വീട്ടിലേക്ക് ഈ വിധമെഴുതി. ‘‘പിതാവിന്റെ മരണംമൂലം നമുക്കെല്ലാവൎക്കും വലിയൊരു നഷ്ടംതന്നെയാണ് സംഭവിച്ചിട്ടുള്ളത്. പക്ഷെ നിസ്സഹായന്മാരായ നമുക്ക് ഈ കാൎയ്യത്തിൽ എന്തൊന്നു പ്രവൎത്തിക്കുവാൻ കഴിയും. അതിരുകവിഞ്ഞ സ്നേഹം യാതൊരു വസ്തുവിലും വെച്ചു പോകരുതെന്നല്ലെ ക്രിസ്തു നമ്മെ പഠിപ്പിക്കുന്നത്. ദൈവത്തെ സമാശ്രയിച്ചു മരിക്കുന്നവർ ലോകദുരിതങ്ങളെ ചുമന്നുനടക്കുന്ന നമ്മേക്കാൾ എത്രയോ ഭാഗ്യവാന്മാരാണ്’’’.

യൂറോപ്പിലെ രാഷ്ട്രീയവും, സാമ്പത്തികവും, സാമുദായികവുമായ വിഷയങ്ങൾ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ഒരു കാലമായിരുന്നു അത്. പ്രജാധിപത്യഭരണം മൂന്നാമതും ഫ്രാൻസ് പ്രഖ്യാപനം ചെയ്തു; വിക്ടോറിയ രാജ്ഞി ഭാരതത്തിന്റെ ചക്രവൎത്തിനിയായി; ചരിത്രപ്രധാനങ്ങളായ ഈവക വിഷയങ്ങളെല്ലാം കുഷ്ഠരോഗത്തിന്റെ കരിനിഴൽ വീശിയിരുന്ന മൊളോക്കൊ ദ്വീപിലെ ആ ത്യാഗസമ്പന്നൻ അറിഞ്ഞിരുന്നില്ല; അറിയുവാൻ ആഗ്രഹിച്ചുമില്ല. യൂറോപ്പിലെ മഹാശയന്മാർ രാഷ്ട്രീയപ്രശ്നങ്ങൾക്ക സമാധാനം കാണുവാൻ സാധിക്കാതെ കുഴങ്ങുമ്പോൾ, ഡാമിയൻ കുഷ്ഠരോഗനിവാരണത്തിനു ശരിയായ ഔഷധം വൈദ്യശാസ്ത്രം കണ്ടുപിടിക്കാത്തതിനാൽ ഖേദിക്കുകയായിരുന്നു.

കാലങ്ങൾ മുന്നോട്ടു നീങ്ങുംതോറും അദ്ദേഹത്തിന്റെ ആരോഗ്യവും ക്ഷയിച്ചുകൊണ്ടിരുന്നു. യൌവ്വനത്തിന്റെ മദ്ധ്യത്തിൽ കാലൂന്നിനില്ക്കുന്ന ഡാമിയൻ ഒരു വൃദ്ധനെപ്പോലെ കാണപ്പെട്ടു. ശരീരം ആവശ്യത്തിലധികം തടിച്ചു; കവിളൊട്ടി, തലമുടി നരക്കുവാൻ തുടങ്ങി. ഡാമിയൻ സ്വതവേ ഗൌരവസ്വഭാവക്കാരനായതിനാൽ സാധാരണ സന്തോഷപ്രകടനങ്ങളിൽ തല്പരനല്ലായി

ന്നുവെങ്കിലും അന്യന്മാരുടെ വിനോദങ്ങൾക്കു വിരോധിയല്ലായിരുന്നു.

ചിലപ്പോൾ രാത്രികാലങ്ങളിൽ കുറെ രോഗികൾ അദ്ദേഹത്തിന്റെ താമസസ്ഥലത്തുചെന്നു സരസസംഭാഷണങ്ങളാൽ ഡാമിയനെ രസിപ്പിക്കുവാൻ ശ്രമിക്കും. മൊളോക്കൊയിലെ പുരാണകഥകൾ ആ കൂട്ടത്തിൽ അവർ പറയാറുണ്ടായിരുന്നു. അത്താഴം കഴിഞ്ഞാൽ കുറെ ചായ കാച്ചി അദ്ദേഹം തന്റെ സ്നേഹിതവൎഗ്ഗത്തിനു സമ്മാനിക്കും. തികഞ്ഞ സമഭാവനയോടെയാണ് അദ്ദേഹം രോഗികളോടു പെരുമാറിയിരുന്നതു്. തന്റെ കിടപ്പുമുറിയുടെ വാതിൽ ഒരിക്കലും അദ്ദേഹം ബന്ധിക്കാറില്ല. തന്റെ ശയ്യോപകരണങ്ങൾപോലും രോഗികൾ ഉപയോഗിക്കുന്നതിൽ അദ്ദേഹത്തിനു വിരോധമുണ്ടായിരുന്നില്ലെങ്കിൽ അദ്ദേഹത്തിന്റെ ഹൃദയവിശാലതയെപ്പററി എന്തു പറയണം ! രോഗികളോടു ഇത്രയും അടുത്തു പെരുമാറുന്നതു അപകടമാണെന്നു പലരും അദ്ദേഹത്തോടു ഉപദേശിച്ചിരുന്നു. സ്വന്തം ജീവനെപ്പോലും ബലികഴിച്ചു സേവനം നടത്തുവാൻ ഒരുങ്ങിപ്പുറപ്പെട്ട ഡാമിയനാണോ ഇത്തരം ലൌകിക ചിന്തകളെ ആദരിക്കുവാൻ പോകുന്നു !

അന്നത്തെ ഹാവായിയൻ ഭരണാധികാരിയായിരുന്ന കലാഹാ, സ്വന്തം സഹോദരിയായ 'ലിലിയൂവോകലാണി' എന്ന രാജകുമാരിയെ ഭരണഭാരം ഏല്പിച്ചു, ഒരു ലോകപര്യടനത്തിനു പുറപ്പെട്ടു. അവരുടെ ഭരണം വളരെ കുറച്ചുനാൾ മാത്രമേ നീണ്ടുനിന്നുള്ളുവെങ്കിലും ആ കാലഘട്ടത്തിനിടക്കു പല പരിഷ്കാരങ്ങളും അവർ രാജ്യത്തിൽ വരുത്തിയിരുന്നു. മൊളോക്കൊയെയും അവിടത്തെ നിർഭാഗ്യവാന്മാരായ രോഗികളെയും ത്യാഗിവര്യനായ ഡാമിയനെയും കുറിച്ചു രാജ്ഞി ധാരാളം മനസ്സിലാക്കീട്ടുണ്ടു്. പല വൃത്താന്തപത്രങ്ങളും ഡാമിയന്റെ വീരോചിതമായ പ്രവൎത്തനങ്ങളെ പ്രസിദ്ധം ചെയ്തിരുന്നതാണ് അതിന്റെ കാരണം. തന്റെ പ്രവൃത്തികളെപ്പററി ലോകം ബഹുമാനമായി സംസാരിക്കുന്നതു കേൾ

ക്കവാൻ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. സഹോദരനയച്ച ഒരെഴുത്ത് ഏതോ ഒരു മാസികയിൽ പ്രസിദ്ധം ചെയ്തിരിക്കുന്നുവെന്നു കേട്ടപ്പോൾ ഡാമിയൻ ഈവിധം അദ്ദേഹത്തിനെഴുതി. "ഇത്തരത്തിലുള്ള പ്രസിദ്ധീകരണം എനിക്കൊരിക്കലും ഇഷ്ടമില്ല. ലോകത്തിൽ ഞാനൊരജ്ഞാതനായി ജീവിക്കുവാനാണ് ഇഷ്ടപ്പെടുന്നതു്. എന്റെ ചില എഴുത്തുകൾ പ്രസിദ്ധംചെയ്തതുമൂലം ഞാൻ പല സ്ഥലങ്ങളിലും സംസാരവിഷയമായിത്തീർന്നിരിക്കുന്നു. അതെനിക്കു വലിയ ഹൃദയവേദനയുളവാക്കുന്നതാണ്''.

റീജന്റ് റാണിക്കു മൊളോക്കൈ ഒന്നു സന്ദർശിക്കണമെന്നു കൂടി ആഗ്രഹമുണ്ടായി. അധികാരിവർഗ്ഗത്തിനു, പ്രത്യേകിച്ച് ആരോഗ്യവകുപ്പുകാർക്ക് വലിയൊരു പരിഭ്രമമുണ്ടായി. എന്നാൽ പ്രജകളിൽ അധികംപേരും ആ ഉദ്യമത്തെ സ്തുതിക്കയാണുണ്ടായതു്. ഡാമിയനും അദ്ദേഹത്തിന്റെ സ്നേഹിതന്മാരും ആ രാജകീയാതിഥിയെ ഏറ്റവും വലിയ ആഡംബരത്തോടെ സ്വീകരിക്കുവാനുള്ള സജ്ജീകരണങ്ങളെല്ലാം ചെയ്തു. നടക്കുവാൻ പ്രാപ്തിയുള്ള എണ്ണൂറിൽപ്പരം രോഗികൾ കടപ്പുറത്തു സന്നിഹിതരായി. വിവിധതരത്തിലുള്ള കമാനങ്ങളാലും കൊടിക്കൂറകളാലും ആ പ്രദേശം മുഴുവനും വളരെ മോടിയായി അലംകരിച്ചിരുന്നു. ബാലികാബാലന്മാർ അതിഥിയുടെ വഴിയിൽ പുഷ്പങ്ങൾ വാരിവിതറി. ബാൻറ്വാദ്യങ്ങളും ആർപ്പുവിളികളും ദിക്കെങ്ങും മാറൊലിക്കൊണ്ടു. ഡാമിയൻ രാജകുമാരിയെ സ്വീകരിച്ച് ആ നിർഭാഗ്യജനങ്ങളുടെ പ്രതിനിധിയെന്ന നിലയിൽ സ്വാഗതംചെയ്തു പ്രത്യേകവിധത്തിൽ തയ്യാറാക്കിയിരുന്ന മണ്ഡപത്തിലേക്ക് ആനയിച്ചു. രാജ്ഞി ആസനത്തിൽ ഉപവിഷ്ടയായി. മംഗളാരവങ്ങളും ആർപ്പുവിളികളും കുറച്ചുസമയത്തേക്കു നിലച്ചു. പ്രശാന്തമായൊരേകാന്തതകൊണ്ട് ആ രംഗം ആകമാനം ഒന്നു വിറങ്ങലിച്ചതുപോലെ കാണപ്പെട്ടു. ആനന്ദപുളകിതരായി തന്റെ മേൽ അനുഗ്രഹങ്ങൾ വർഷിച്ചുകൊണ്ടിരിക്കുന്ന പ്രജകളുടെ, കുഷ്ഠരോഗം വിരൂപമാക്കിയ ശരീരങ്ങൾ ദർശിച്ചപ്പോൾ രാജ്ഞിയുടെ സ്ത്രീഹൃദയം വികാരതരളിതമായി. കൃതജ്ഞതാ പാ

യുന്നതിനായി അവർ എത്രനോക്കിയെങ്കിലും ഒരു വാക്കുപോലും സംസാരിക്കുവാൻ സാധിച്ചില്ല. നയനങ്ങൾ ബാഷ്പകലുഷിതങ്ങളായി; തൊണ്ട വിറച്ചു; ചുരുക്കിപ്പറഞ്ഞാൽ ആ കൃത്യം ഉദ്യോഗസ്ഥന്മാരിൽ ഒരാൾ നിർവ്വഹിക്കേണ്ടിവന്നു.

ഏതാണ്ട് ഒരു മണിക്കൂറിനുള്ളിൽ മൊളോക്കൊ സന്ദർശനം അവസാനിപ്പിക്കണമെന്നുദ്ദേശിച്ചു വന്ന രാജ്ഞി ആ ദിവസം മുഴുവനുംതന്നെ അവിടെ കഴിച്ചുകൂട്ടി. അവർ ചോദിച്ചിരുന്ന ഓരോ വിഷയങ്ങൾക്കും ഡാമിയൻ വളരെ ചുരുങ്ങിയ മറുപടി മാത്രമെ നല്കിയിരുന്നുള്ളുവെങ്കിലും ബുദ്ധിമതിയായ രാജകുമാരി വിവിധ വശങ്ങളെയും മനസ്സിലാക്കിക്കഴിഞ്ഞു. വളരെ വൈരൂപ്യം ബാധിച്ച രോഗികളെ കാണിച്ച്, രാജ്ഞിയുടെ മൃദുലഹൃദയത്തെ വേദനിപ്പിക്കരുതെന്നു ഡാമിയൻ ഉദ്ദേശിച്ചിരുന്നു. എന്നാലവർ ആശുപത്രിയുടെ അരികത്തുകൂടി കടന്നുപോയപ്പോൾ രോഗം മൂർദ്ധന്യദശയിലെത്തിയിരുന്ന ഒരു രോഗിണിയെ യാദൃച്ഛികമായി കാണുന്നതിനിടയായി. പെട്ടെന്നു ഞെട്ടി അവർ പുറകോട്ടു മറിഞ്ഞുവെങ്കിലും പരിചാരിക താങ്ങിയതിനാൽ നിലം പതിച്ചില്ല. ഡാമിയൻ അനുഷ്ഠിക്കുന്ന മഹാത്യാഗത്തിന്റെ ആഴം അവർ കണ്ടുകഴിഞ്ഞു. അവർ ആ അജ്ഞാതപുരോഹിതനെ ഒന്നു നോക്കി. ആശ്ചര്യവും, അനുകമ്പയും, കൃതജ്ഞതയും ആ നോട്ടത്തിൽ ഒളിഞ്ഞുകിടന്നിരുന്നു. അവർ ചോദിച്ചു: ''ഫാദർ ഡാമിയൻ! ലോകത്തിലെ ഈ നരകങ്ങളിൽ മനുഷ്യവർഗ്ഗത്തിൽപ്പെട്ട വല്ലവരും സ്വമനസ്സാലെ വന്നു താമസിക്കുമോ?'' ഡാമിയൻ ചിരിച്ചുകൊണ്ട് ''അതെന്റെ ധർമ്മമാണല്ലോ'' എന്നു മാത്രം പറഞ്ഞു. രാത്രിയായതോടുകൂടി രാജ്ഞി എല്ലാവരോടും യാത്ര പറഞ്ഞു മടങ്ങിപ്പോയി. എല്ലാ രോഗികളും കപ്പൽത്തുറവരെ രാജകുമാരിയെ അനുയാത്രചെയ്തു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഹൊണോലുലുവിലെ സഹായമെത്രാൻ രാജകൊട്ടാരത്തിൽച്ചെന്നു രാജ്ഞിയെ സന്ദർശിക്കുന്നതിനിടയായി. രാജകുമാരി ഭക്തിബഹുമാനപുരസ്സരം അദ്ദേ

ഹാരത്തെ സ്വീകരിച്ചു. സംസാരത്തിന്നിടക്കു മൊളോക്കൊയിൽ ഡാമിയൻ അനുഷ്ഠിച്ചുപോരുന്ന നിസ്സ്വാർത്ഥസേവനങ്ങളെപ്പററി രാജ്ഞി വളരെ പുകഴ്ത്തി സംസാരിച്ചു. അനന്തരം രാജ്ഞി ഒരു കത്തും ഒരു ഭംഗിയുള്ള തുകൽപ്പെട്ടിയിൽ "കലക്കാവിലെ മാടമ്പി" എന്ന ബഹുമതിയുടെ ചിഹ്നമായ സ്വർണ്ണമുദ്രയും മെത്രാനെ ഏല്പിച്ച്, തന്റെ പ്രതിനിധിയെന്ന നിലയിൽ അവയെ ഡാമിയനു നല്കണമെന്നപേക്ഷിച്ചു. ആ ദൌത്യം അദ്ദേഹം സസന്തോഷം സ്വീകരിക്കുകയും ചെയ്തു. എഴുത്ത് ഇപ്രകാരമായിരുന്നു :

ഫാദർ ഡാമിയൻ അവർകൾക്ക്,

"ഭയങ്കരമായ കുഷ്ഠരോഗം ബാധിച്ചു നരകവേദനയനുഭവിക്കുന്ന എന്റെ പ്രജകൾക്കുവേണ്ടി നിങ്ങൾ ചെയ്തുപോരുന്ന സ്വാർത്ഥരഹിതമായ സേവനങ്ങൾക്കു നന്ദിപറയേണ്ടതു് എന്റെ ഏററവും വലിയ ധർമ്മമാണെന്നു ഞാൻ വിചാരിക്കുന്നു. പ്രസ്തുതരോഗികളുടെ ആത്മീയവും ലൌകികവുമായ സുഖത്തിനുവേണ്ടി സ്വജീവനെപ്പോലും ബലിയർപ്പിച്ചിരിക്കുന്ന നിങ്ങൾക്കു വളരെ ചെറിയതെങ്കിലും പരസ്യമായ ഒരു ബഹുമതി നല്കേണ്ടതു് എന്റെ കർത്തവ്യങ്ങളിൽ ഒന്നായി ഞാൻ കരുതുന്നു. നിങ്ങളുടെ മഹാത്യാഗത്തിന്റെ പാരമ്യം മനസ്സിലാക്കുവാൻ എനിക്കു ഏറെക്കുറെ സാധിച്ചതിൽ ഞാൻ സന്തോഷിക്കുന്നു. ത്യാഗമൂർത്തിയായ ക്രിസ്തുവിനെ അനുപദം അനുകരിക്കണമെന്നല്ലാതെ യാതൊരു ലൌകികബഹുമതിയും നിങ്ങൾ കാംക്ഷിക്കുന്നില്ലെന്നു എനിക്കു നല്ലപോലെ അറിയാം. എങ്കിലും എന്റെ സന്തോഷത്തിനുവേണ്ടിമാത്രം ഞാൻ അയക്കുന്ന "കലക്കാവിലെ മാടമ്പി" സ്ഥാനത്തിന്റെ മുദ്ര നിങ്ങൾ സ്വീകരിക്കണമെന്നു വന്ദ്യനായ അങ്ങയോടു ഞാൻ അപേക്ഷിക്കുന്നു."

എന്നു്,

ലിലുവോകലാണി റീജൻറ്.

പത്രങ്ങൾ ഡാമിയനേയും രാജ്ഞിയേയും മുക്തകണ്ഠം ഗുണപ്രസംഗങ്ങൾകൊണ്ടു പുകഴ്ത്തി. ഡാമിയന്റെ വിസമ്മതത്തെ വിലവെക്കാതെ മെത്രാൻ സകല രോഗികളുടേയും മുമ്പാകെവെച്ചു പട്ടുഫീതയിന്മേൽ കെട്ടിയിരുന്ന സുവൎണ്ണമുദ്ര അദ്ദേഹത്തിന്റെ കണ്ഠത്തിൽ ചാൎത്തി. രാജ്ഞിയുടെ തിരുവെഴുത്തു മെത്രാൻ പരസ്യമായി വായിച്ചു. രാജകുമാരി സ്നേഹപൂൎവ്വം ഡാമിയനെ നിൎബ്ബന്ധിച്ചില്ലായിരുന്നുവെങ്കിൽ അദ്ദേഹം ഒരിക്കലും ആ ബഹുമതിമുദ്ര ധരിക്കയില്ലായിരുന്നു. അന്നുതന്നെ പെട്ടിക്കകത്തുവെച്ചു പൂട്ടിയ ആ മുദ്രയെ പിന്നീടുകാണുന്നതു് അദ്ദേഹത്തിന്റെ മരണശേഷമാണു്.



അദ്ധ്യായം 9.

# രോഗത്തിൻെറ പിടിയിൽ

കുഷ്ഠരോഗത്തിൻെറ ബലിപ്പുകരങ്ങളിൽ സ്വയം സമൎപ്പിച്ചുകൊണ്ടാണു് ഡാമിയൻ മൊളോക്കൊ ദ്വീപിലേക്കു കടന്നുചെന്നതു്. രോഗികളോടു് അടുത്തു പരിചരിക്കുന്ന ഏതൊരുവനേയും നാലഞ്ചുകൊല്ലത്തിന്നകം രോഗം കടന്നാക്രമിക്കാതിരിക്കുകയില്ല. രോഗികൾക്കായുള്ള ഡാമിയൻെറ ത്യാഗം മകുടം ചൂടണമെങ്കിൽ അദ്ദേഹവും രോഗത്തിന്നിരയായി മററുള്ളവരെപ്പോലെ ദുസ്സഹവേദന അനുഭവിക്കേണ്ടതു് അത്യാവശ്യമാണു്. അദ്ദേഹം മൊളോക്കൊയിൽ പ്രവേശിച്ചിട്ടു പന്ത്രണ്ടു കൊല്ലങ്ങൾ മന്ദമായി കടന്നുപോയി. ഡാമിയൻെറ അമാനുഷികമായ ത്യാഗംകണ്ടു ഭയപ്പെട്ടിട്ടോ എന്തോ രോഗം ഇതുവരെ അടങ്ങിപ്പാൎത്തു. സാധാരണ പതിവനുസരിച്ചു രോഗാക്രമണം ഡാമിയനിൽ കാണാതിരുന്നതുകൊണ്ടു് ആ ഭയങ്കരവ്യാധിയേയും അദ്ദേഹം കീഴടക്കിയെന്നു വിചാരിച്ചു പലരും സന്തോഷിച്ചു. പക്ഷെ ഡാമിയനു് അങ്ങനെയൊരു വിചാരമുണ്ടായിരുന്നില്ല. രോഗിയായി തീവ്രവേദനയനുഭവിച്ചു മരണമടഞ്ഞാൽ മാത്രമേ തൻെറ പരിത്യാഗം പൂൎണ്ണമായിത്തീരുകയുള്ളുവെന്നു് ഒരാന്തരികസ്വരം അദ്ദേഹത്തോടു് ആമന്ത്രണം ചെയ്തിരുന്നു. അതുകൊണ്ടു് ഓരോ ദിവസവും രോഗത്തെ പ്രതീക്ഷിച്ചുകൊണ്ടാണു് അദ്ദേഹം കഴിച്ചിരുന്നതു്. 1884-ൽ ഡാമിയൻ അരോഗദൃഢഗാത്രനായി കാണപ്പെട്ടിരുന്നുവെങ്കിലും



ഫാദർ ഡാമിയൻ

**കുഷ്ഠരോഗത്തിൻെറ കരാളകരങ്ങളിൽ**

രോഗം സംക്രമിച്ചിരിക്കുന്നതിന്റെ ചില ലക്ഷണങ്ങൾ അദ്ദേഹത്തിന്നനുഭവപ്പെട്ടുതുടങ്ങി. എങ്കിലും യൌവ്വനസഹജമായ ഉന്മേഷത്തോടും ഓജസ്സോടുംകൂടെ അദ്ദേഹം തന്റെ ദിനകൃത്യങ്ങൾ പതിവിൻപടി പാലിച്ചുപോന്നു.

ഒരു ദിവസം ക്ലേശപൂർണ്ണമായ ജോലിയെല്ലാം കഴിഞ്ഞു സ്വവസതിയിലേക്കു മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്നു പതിവില്ലാത്തവിധം ക്ഷീണംതോന്നി. ചൂടുവെള്ളം പിടിച്ചാൽ തല്ക്കാലസമാധാനമുണ്ടാകുമെന്നു കരുതി അദ്ദേഹം വെള്ളം കാച്ചുവാൻ തുടങ്ങി. മൊളോക്കൊയുടെ ഭാവിയെപ്പററിയുള്ള വിവിധചിന്തകൾ അദ്ദേഹത്തിന്റെ ശിരസ്സിൽകിടന്നു പുകയുവാൻ തുടങ്ങിയതോടെ അദ്ദേഹം സ്ഥലത്തേയും ജോലിയേയും വിസ്മരിച്ചുപോയി. എങ്ങിനെയോ തിളച്ചവെള്ളം കുറെ അദ്ദേഹത്തിന്റെ പാദങ്ങളിൽവീണു. അദ്ദേഹത്തിന്നു യാതൊരു വേദനയും തോന്നിയില്ല. കുഷ്ഠരോഗികളോടുകൂടി ദീർഘകാലം സഹവസിച്ച ഡാമിയന്നു് ഉടനെ കാര്യം മനസ്സിലായി. പാദങ്ങളുടെ സ്പർശനശക്തി നഷ്ടപ്പെട്ടതുകൊണ്ടാണു് അദ്ദേഹം വേദന അറിയാതിരുന്നതു്. അതെ — ഡാമിയനും കുഷ്ഠരോഗത്തിന്നിരയായി. ശേഷിച്ച കാലം മുഴുവനും മൊളോക്കൊയിലെ ആ കാരാഗാരത്തിൽ കഴിച്ചുകൂട്ടണമെന്ന അപ്രമേയശക്തിയുടെ വിധി ഡാമിയന്റെ മേലും ഉച്ചരിച്ചു കഴിഞ്ഞു.

രോഗംമൂലം രോഗികളോടു കൂടുതൽ ഐക്യം പ്രാപിക്കുവാൻ സാധിച്ചതുകൊണ്ടു ഡാമിയന്നു വളരെ സന്തോഷം തോന്നി. അദ്ദേഹത്തിന്റെ മഹത്തരമായ സേവനങ്ങൾ ഫലപ്രദമാകണമെങ്കിൽ ഈ ഐക്യം അനുപേക്ഷണീയമായിരുന്നു. അദ്ദേഹം ത്യാഗത്തിന്റെ പരിശുദ്ധവേദിയിന്മേൽ സമർപ്പിച്ച ബലി ദൈവം സ്വീകരിച്ചതിന്റെ ലക്ഷണമായിട്ടുതന്നെ ഈ രോഗാക്രമണത്തെ ഡാമിയൻ കണക്കാക്കി.

വളരെ ഭയങ്കരമായ ഒരുതരം കുഷ്ഠമാണു് അദ്ദേഹത്തെ പിടികൂടിയതു്. നാലു സംവത്സരങ്ങളോളം അതിന്റെ പിടിയിൽ

ക്കിടന്നു് ആ ത്യാഗിവൎയ്യൻ കഠിനയാതനകൾ അനുഭവിച്ചു. അസാധാരണമായ പരസ്നേഹത്താൽ പ്രേരിതനായി അദ്ദേഹം മൊളോക്കൈ ദ്വീപിലേക്കു വന്നിരുന്നില്ലെങ്കിൽ ഈ ഭയങ്കരവ്യാധിക്കദ്ദേഹം ഇരയാകുമായിരുന്നില്ലെന്നു പലരും പറഞ്ഞേക്കാം. അതു ശരിയാണു്. അദ്ദേഹം അറിഞ്ഞുകൊണ്ടുതന്നെയാണു് ഈ ജീവിതരംഗം തിരഞ്ഞെടുത്തതു്. ദിവസങ്ങൾ നീങ്ങുംതോറും പരിഭ്രമം തോന്നിക്കുന്ന പരിവൎത്തനങ്ങൾ, രോഗം ഡാമിയന്റെ ശരീരത്തിൽ വരുത്തിക്കൊണ്ടിരുന്നു. ഭയങ്കരവേദനകൊണ്ടു കിടന്നുപിടയുന്ന അനേകം രോഗികളെ അദ്ദേഹം കണ്ടിട്ടുണ്ടു്. തനിക്കും ഇതുതന്നെയായിരിക്കും അനുഭവമെന്നു ആ കൎമ്മയോഗി മനസ്സിലാക്കി. ഓരോ ദിവസവും ശവക്കുഴിയെ സമീപിക്കയാണെന്നുള്ള ചിന്ത അദ്ദേഹത്തെ അധൈര്യപ്പെടുത്തിയില്ല. പക്ഷെ തന്റെ പരിരക്ഷണത്തിന്റെ തണലിൽ ആശ്വസിക്കുന്ന രോഗികൾ അനാഥരായിപ്പോകുമല്ലോ എന്ന വിചാരമാണു് അദ്ദേഹത്തെ കൂടുതൽ വേദനിപ്പിച്ചതു്. മൊളോക്കൈയിലെ പരിഷ്കാരപദ്ധതികളെല്ലാം തന്റെ മരണത്തോടുകൂടി നിലംപതിച്ചേക്കുമോ എന്നദ്ദേഹം ഭയപ്പെട്ടു. കുഷ്ഠരോഗത്തിന്റെ പിടിയിൽനിന്നു വിമുക്തനാകണമെന്ന വിചാരം അദ്ദേഹത്തിനു ലവലേശമില്ലായിരുന്നു. “മൊളോക്കൈയിലെ ജോലിയെല്ലാമുപേക്ഷിച്ചു് എവിടെയെങ്കിലും പോയി താമസിച്ചാൽ എന്റെ രോഗം നിശ്ശേഷം ശമിക്കുമെന്നാൽക്കൂടിയും ഞാനതിനു തയ്യാറില്ല” എന്നാണദ്ദേഹം പറഞ്ഞതു്. ജീവിതസമയം വളരെ പരിമിതമാണെന്നു മനസ്സിലായപ്പോൾ ചിന്തയിൽ ഉറങ്ങിക്കിടന്നിരുന്ന പുതിയ പരിഷ്കാരപദ്ധതികളെ വേഗത്തിൽ പ്രായോഗികമാക്കുവാൻ അദ്ദേഹം അന്യാദൃശമായ ഉത്സാഹത്തോടെ പരിശ്രമിച്ചു. വ്യക്തിപരമായ ധൎമ്മാനുഷ്ഠാനങ്ങൾക്കും രോഗികളുടെ ആത്മീയസേവനങ്ങൾക്കും പുറമെ അദ്ദേഹം ആശുപത്രിയിൽ പോയി അവരുടെ വ്രണങ്ങളെ തേച്ചുകഴുകി മരുന്നുവെച്ചുകെട്ടുക, മൃതരായവരുടെ സംസ്കാരകൎമ്മങ്ങൾ നടത്തുക മുതലായ ദിനകൃത്യങ്ങൾ പതിവുപോലെ ശുഷ്കാന്തിയോടുകൂടി നടത്തിയിരുന്നു.

"കുഷ്ഠരോഗികളായ നാം" എന്നു രോഗികളോടു സംസാരിക്കുമ്പോൾ അദ്ദേഹം പറയാറുണ്ടായിരുന്നു. വത്സലജനങ്ങളോടുകൂടി, തന്നെ ബന്ധിക്കുന്ന ഒരു കാഞ്ചനശൃംഖലയായിട്ടാണു് രോഗത്തെ അദ്ദേഹം കരുതിയതു്. പ്രതികൂലസാഹചര്യങ്ങളുടെ തിരിച്ചടി മൂലം നിരവധി ക്ലേശങ്ങൾ ധീരതയോടെ സഹിച്ചിട്ടുള്ള വീരാത്മാക്കൾ ലോകത്തിലുണ്ടായിട്ടുണ്ടു്. എന്നാൽ ഭാവിയിൽ മറഞ്ഞിരിക്കുന്ന ഭയാനകങ്ങളായ പീഡനങ്ങളെ കണ്ടുകൊണ്ടുതന്നെ മൊളോക്കോയിലേക്കു പോകുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച മനോഭാവം ശരിയായി മനസ്സിലാക്കുവാൻ ഡാമിയനെപ്പോലെയുള്ള ത്യാഗവീരന്മാർക്കു മാത്രമേ സാധിക്കുകയുള്ളു.

ലോകത്തിന്റെ സവിശേഷമായ ശ്രദ്ധ തന്റെനേരെ പതിഞ്ഞിട്ടുണ്ടെന്നു് ആ ധർമ്മഭടൻ മനസ്സിലാക്കിയിരുന്നില്ല. എന്നാൽ രോഗം ഓരോപടി കയറുംതോറും അദ്ദേഹത്തിന്റെ ഉന്മേഷവും വർദ്ധിച്ചുകൊണ്ടിരുന്നു. സസ്മേരവദനനായിട്ടല്ലാതെ അദ്ദേഹത്തെ ആരും കാണുവാൻ കഴിഞ്ഞിരുന്നില്ല. ഡാമിയൻ കുട്ടികളോടുകൂടെയായിരിക്കുമ്പോൾ അവരുടെ വിനോദങ്ങളിൽ സസന്തോഷം പങ്കുകൊള്ളുന്നതുകണ്ടാൽ അദ്ദേഹം അവരിൽ ഒരുവനാണോ എന്നു തോന്നിപ്പോകും. കൊച്ചുകുട്ടികളുടേതുപോലെയുള്ള ഒരു നിഷ്കളങ്കഹൃദയം ഡാമിയനുണ്ടായിരുന്നതുകൊണ്ടായിരിക്കാം അദ്ദേഹത്തിനു് അവരുടെ വിനോദങ്ങളിൽ നിർവ്യാജം പങ്കുകൊള്ളുവാൻ സാധിച്ചിരുന്നതു്.

സഭാതലത്തിനു പുറമെ ആരേയും ഡാമിയൻ തന്റെ രോഗവിവരം അറിയിച്ചിരുന്നില്ല. പരിചരിക്കപ്പെടുവാനല്ല, പരിചരിക്കുവാനാണു് അദ്ദേഹം ഇഷ്ടപ്പെട്ടതു്. ആരുടേയും അനുകമ്പക്കു പാത്രമാകുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. പക്ഷെ മെത്രാനെങ്ങിനെയോ ഡാമിയന്റെ രോഗത്തെപ്പററി അറിയുവാനിടയായി. ഉടനെ അദ്ദേഹം ഭരണാധികാരികളുടെ അനുവാദംവാങ്ങി സത്യപുരുഷനെ ഹൊണലൂലുവിലേക്കു ക്ഷണിച്ചു. പക്ഷെ ആയുശ്ശേഷം മുഴുവനും തന്റെ വത്സലഭാജനങ്ങളായ കുഷ്ഠരോഗികളോടുകൂടെ

കഴിക്കുവാൻ അനുവദിക്കണമെന്നു് അപേക്ഷിക്കയാണുണ്ടായതു്. എന്നാൽ ഉടനെ "കക്കാക്കൊ" ആശുപത്രിയിൽ ചികിത്സാർത്ഥം വന്നുചേരണമെന്നു മെത്രാൻ ഒരു കല്പന ഡാമിയന്നയച്ചു. മൊളോക്കൊ വിട്ടുപോകുന്നതു് അദ്ദേഹത്തിനു മർമ്മഭേദകമായിത്തോന്നി. എങ്കിലും മേലധികാരിയുടെ കല്പനക്കു് അദ്ദേഹം വിനീതനായി തലകുനിച്ചു. അങ്ങിനെ ഡാമിയൻ ഹൃദയം തകർന്നുകൊണ്ടാണെങ്കിലും ഏററവും പ്രിയപ്പെട്ട രോഗികളോടു തല്ക്കാലം യാത്ര പറഞ്ഞു "കക്കാക്കൊ" ആശുപത്രിയിലേക്കു പോയി. അവിടെ അതിവിദഗ്ദ്ധനായ ഒരു ജാപ്പാൻഡോക്ടർ ഒരു പുതിയ സമ്പ്രദായത്തിൽ ചികിത്സ നടത്തിയിരുന്നതുകൊണ്ടാണ മെത്രാൻ ഡാമിയനെ അങ്ങോട്ടയച്ചതു്. പുതിയ ചികിത്സകൊണ്ടു സുഖക്കേടു നിശ്ശേഷം മാറിയില്ലെങ്കിലും ഡാമിയനു വളരെ ആശ്വാസം ലഭിച്ചു. പരീക്ഷണം കഴിഞ്ഞതിന്റെശേഷം മൊളോക്കൊവിലേക്കുതന്നെ മടങ്ങിപ്പോയി. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും ഡാമിയന്റെ ശരീരാകൃതി നിശ്ശേഷം വ്യത്യാസപ്പെട്ടു. മുഖം നീലവർണ്ണമായി, നാസിക വീർത്തു, കാതുകൾ തടിച്ചു, കണ്ണിന്റെ പുരികങ്ങൾ കൊഴിഞ്ഞു. ഒരു രോഗശയ്യയിൽക്കിടന്നു മററുള്ളവരുടെ ശുശ്രൂഷക്കു വിധേയനാകുന്നതു് അദ്ദേഹത്തിനു തീരെ ഇഷ്ടമില്ലായിരുന്നു.

ഡാമിയൻ മൊളോക്കൊയിലിരുന്നു തന്റെ ശരീരം ഉഴിഞ്ഞായി കുഷ്ഠരോഗത്തിനിരയാകുമ്പോൾ അദ്ദേഹത്തിന്റെ വയോവൃദ്ധയായ മാതാവു മരണശയ്യയിൽ കിടന്നു് അവസാനായുസ്സു നടത്തുകയായിരുന്നു. സ്നേഹം ഉളുമ്പുന്ന മാതൃഹൃദയത്തെ വേദനിപ്പിക്കാതിരിക്കുവാൻവേണ്ടി രോഗവിവരം മാതാവിൽനിന്നദ്ദേഹം മറച്ചുവെച്ചു. ഡാമിയന്റെ ജീവിതകഥ പത്രങ്ങൾമുഖേന ലോകം മുഴുവനും പ്രസിദ്ധമായ സംഗതി അദ്ദേഹം അറിഞ്ഞിരുന്നില്ല. അതിൽ ഡാമിയന്റെ രോഗവിവരം വളരെ മർമ്മഭേദകമായി വർണ്ണിച്ചിരുന്നു. ഡാമിയന്റെ മാതാവും ആ പത്രങ്ങൾ വായിച്ചുകേൾക്കുന്നതിനിടയായി. പരിഭ്രമജനകമായ പ്രസ്തുത വാർത്തകൾ കേട്ട

പ്പോഴുണ്ടായ വികാരാധിക്യത്തെ സംയമനംചെയ്യാൻ ആ വൃദ്ധഹൃദയത്തിന്നു ശക്തിയുണ്ടായില്ല. പിറെറ ദിവസംതന്നെ ആ സാദ്ധ്വി ഇഹലോകവാസം വെടിഞ്ഞു. മാതാവിൻെറ മരണം ഡാമിയൻ പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. സഹോദരനിൽനിന്നാണു് ഡാമിയൻ അതു ഗ്രഹിച്ചതു്. ജനനിയുടെ നിര്യാണം ഡാമിയനെ വികാരാധീനനാക്കിയെങ്കിലും ഏറെത്താമസിയാതെതന്നെ അമ്മയെ അനുഗമിക്കാമെന്നു വിചാരിച്ചു് അദ്ദേഹം സമാശ്വസിച്ചു.



അദ്ധ്യായം 10.

# ത്യാഗവേദിയിൽ ആത്മബലി

ഡാമിയൻ കുഷ്ഠരോഗിയായിത്തീൎന്നതോടുകൂടി ലോകത്തിന്റെ ശ്രദ്ധ മൊളോക്കൊയിലെ കുഷ്ഠരോഗസങ്കേതത്തിലേക്ക തിരിഞ്ഞു. അദ്ദേഹത്തിന്റെ അക്ഷീണവും നിസ്സ്വാൎത്ഥവുമായ സേവനങ്ങളുടെ മാഹാത്മ്യം ലോകം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. സ്വന്തം ജീവനെപ്പോലും കുഷ്ഠരോഗത്തിന്നു് ഒഴിഞ്ഞുകൊടുത്തുകൊണ്ടു നടത്തിയ പരിസേവനങ്ങൾ തന്റെ മരണത്തോടുകൂടി തുടൎന്നുപോകുമോ എന്നൊരാശങ്ക കഥാപുരുഷനെ അത്യധികം അലട്ടിക്കൊണ്ടിരുന്നു. 1888-ന്റെ അവസാനത്തോടുകൂടി ആതുരശുശ്രൂഷക്കായി മൂന്നു ഫ്രാൻസിസ്കൻ സഹോദരികൾ മൊളൊക്കൊയിലേക്ക വന്നു. ഡാമിയൻ മരിച്ചു മണ്ണടിഞ്ഞാലും മൊളൊക്കൊയിലെ പ്രവൃത്തികൾ സജീവങ്ങളായി മുന്നോട്ടുപോകുമെന്നതിന്റെ ഒരു നാന്ദിമാത്രമായിരുന്നു പ്രസ്തുത ത്യാഗിനികളുടെ ആഗമനം. നിറഞ്ഞ സന്തോഷത്തോടും തികഞ്ഞ കൃതാൎത്ഥതയോടുംകൂടിയാണു ഡാമിയൻ അവരെ സ്വീകരിച്ചതു്. അദ്ദേഹം അവരെ തല്ക്കാലം അതിഥിമന്ദിരത്തിൽ താമസിപ്പിച്ചു.

ഒരുദിവസം ഡാമിയൻ അനാഥക്കുട്ടികളെ വിളിച്ചു് അവരോടു, താൻ പോകുകയാണെന്നും, അവരുടെ കാൎയ്യങ്ങൾ സഹോദരികൾ ഭംഗിയായി അന്വേഷിക്കുമെന്നും പറയുകയുണ്ടായി. കുട്ടികൾ കരഞ്ഞുകൊണ്ടു് അദ്ദേഹത്തിന്റെ ചുറ്റും തിക്കിത്തള്ളി. ഞങ്ങ

ളോടുകൂടിയിരിക്കണമെന്ന അപേക്ഷകൾ, അനുകൂലമായ മറുപടി ലഭിക്കുന്നതുവരെ ചിലർ അദ്ദേഹത്തിന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചു കരഞ്ഞിരുന്നു.

ഡാമിയന്റെ അവസാനം അടുത്തുവരുന്നുവെന്നു സൂചിപ്പിക്കുന്ന ചില ലക്ഷണങ്ങൾ വ്യക്തമായി കണ്ടുതുടങ്ങി. ദുസ്സഹവേദന ദിവസംപ്രതി വർദ്ധിച്ചുകൊണ്ടിരുന്നു; ശരീരം ചീഞ്ഞഴിയുവാൻ തുടങ്ങി; കാണികൾക്കു പരിഭ്രമം ജനിപ്പിക്കത്തക്ക വണ്ണം ആകൃതി ആകമാനം മാറിക്കഴിഞ്ഞു. ദുരിതപൂർണ്ണമായ മൊളോക്കായിൽ അഭിനയിച്ചിരുന്ന ആ ദുരന്തനാടകത്തിന്റെ അവസാനരംഗത്തിലേക്കു ഡാമിയൻ നീങ്ങിക്കഴിഞ്ഞു. ആ വിജയവേദിയിന്മേൽ നിന്നുകൊണ്ടു അദ്ദേഹം തന്റെ ജീവിതനാടകത്തിന്റെ ഭരതവാക്യം ചൊല്ലുന്ന സമയത്തെ ഉൽക്കണ്ഠയോടെയാണു് ലോകം പ്രതീക്ഷിച്ചിരുന്നതു്.

വസന്തത്തിന്റെ മനോഹാരിതയിൽ പ്രകൃതി മുങ്ങിക്കുളിച്ചു. വിരിഞ്ഞുനില്ക്കുന്ന വിവിധ കുസുമങ്ങൾ എങ്ങും സൌരഭം പരത്തി. പക്ഷികളുടെ കളകൂജിതങ്ങൾ മൊളോക്കായിലെ നിശ്ശബ്ദതയെ ദൂരീകരിച്ചു. കല്ലും മുള്ളും നിറഞ്ഞ വഴിയിൽക്കൂടിയുള്ള ഡാമിയന്റെ ജീവിതയാത്ര അവസാനിക്കാറായി. അദ്ദേഹം ഉദ്ദിഷ്ടസ്ഥലത്തെത്തി വിജയമകുടം ചൂടുവാൻ ഇനിയേറെ ദിവസങ്ങളില്ല. ഇപ്പോൾ നാല്പത്തിയൊമ്പതു വയസ്സായ ഡാമിയൻ പതിനാറു കൊല്ലം കുഷ്ഠരോഗികളെ താലോലിച്ചുകൊണ്ടു ഭയങ്കരയാതനകളുടെ മദ്ധ്യത്തിൽ കഴിച്ചുകൂട്ടി. പരിത്യാഗത്തിന്റെ ഓരോ പടിയും കയറി ഇന്നദ്ദേഹം അതിന്റെ പരമകാഷ്ഠയിൽ എത്തിയിരിക്കുന്നു.

1889 ഫെബ്രുവരി 19-ാംനു ഡാമിയൻ സ്വന്തം സഹോദരനു് അവസാനത്തെ കത്തെഴുതി: "സർവ്വേശ്വരന്റെ ഇംഗിതമനുസരിച്ചു ഞാൻ കുഷ്ഠരോഗാധീനനായിരിക്കുന്നതുകൊണ്ടാണു് അങ്ങേക്കു് എഴുതാതിരിക്കുന്നതു്. എന്റെ ശരീരം കുറേശ്ശെ ദ്രവിച്ചു പോകുന്നുണ്ടെങ്കിലും പരിപൂർണ്ണമായ ആത്മീയപരിതൃപ്തി ഞാനെ

നം അനുഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. ഈശ്വരാഭീഷ്ടം എന്നിൽ പൂർത്തിയാകട്ടെ എന്നാണ് എന്റെ ദൈനംദിനമുള്ള പ്രാർത്ഥന. കുറെ ക്ലേശിച്ചിട്ടാണെങ്കിലും ഞാനെന്റെ മതകർമ്മങ്ങൾ നിത്യവും അനുഷ്ഠിക്കുന്നുണ്ട്. അനുനിമിഷം ശവക്കല്ലറയിലേക്ക നീങ്ങിക്കൊണ്ടിരിക്കുന്ന ഞാൻ ത്യാഗത്തിന്റെ പീഠത്തിന്മേൽ ഉറച്ചുനില്ക്കുന്നതിന് എനിക്കുവേണ്ടി അങ്ങു പ്രാർത്ഥിക്കുമല്ലോ''.

മാർച്ച്മാസത്തിന്റെ അവസാനംവരെ തന്റെ അനുദിനപരിപാടി നിർവ്വിഘ്നം അദ്ദേഹം പാലിച്ചുപോന്നു. എന്നാൽ ഇതിനിടെ തീവ്രതരം രോഗം പെട്ടെന്നു വർദ്ധിച്ചുവെന്നു മാത്രമല്ല അദ്ദേഹത്തിനു ശയ്യാവലംബിയാകാതെ ഗത്യന്തരമില്ലെന്നായി. മരണത്തിന്റെ സാമീപ്യം അറിയിക്കുന്ന പല ലക്ഷണങ്ങളും അദ്ദേഹത്തിൽ വ്യക്തമായി കണ്ടുതുടങ്ങി. ശവക്കുഴിയും താനുമായിട്ടു വലിയ അകലമില്ലെന്നു മനസ്സിലാക്കീട്ടായിരിക്കാം ഡാമിയൻ ചില ചെറിയ ഇടപാടുകളെല്ലാം അവസാനിപ്പിച്ചതു്. ഇങ്ങനെ ലോകവുമായിട്ടുള്ള സകല ബന്ധങ്ങളേയും അറുത്തുമാറ്റി മരണത്തിന്റെ വിളിയെ പ്രതീക്ഷിച്ചു കിടപ്പായി. പരിപൂർണ്ണദരിദ്രനായി, ത്യാഗത്തിന്റെ മടിയിൽ കിടക്കുന്ന ഡാമിയന്റെ മുഖം രോഗംകൊണ്ടു വിരൂപമെങ്കിലും ഹൃദയത്തിൽ നിറഞ്ഞുതുളുമ്പുന്ന ആനന്ദത്തിന്റെ ഒളി മുഖത്തു ധാരാളം വീശിയിരുന്നു. അദ്ദേഹം അരികത്തു നില്ക്കുന്നവരോടു പറയുകയാണ്: ''നോക്കു ! എന്റെ കരങ്ങളിലെ വ്രണങ്ങളെല്ലാം കരിഞ്ഞുതുടങ്ങി. മേൽരോഗം കുറഞ്ഞുവരുന്നു. എന്റെ കണ്ണുകൾ മരണത്തിന്റെ സാന്നിധ്യത്തെ വിളിച്ചറിയിക്കുന്നില്ലേ ?''

ഏപ്രിൽ രണ്ടാംതിയ്യതി ഡാമിയൻ മതാചാരപ്രകാരമുള്ള അന്ത്യകർമ്മങ്ങൾ സ്വീകരിച്ചു. നീണ്ട പതിനാറു കൊല്ലങ്ങൾക്കിടയ്ക്ക് അനേകം രോഗികൾക്കു ശരീരത്തിന്നാശ്വാസവും ആത്മാവിന്ന് ആനന്ദവും അദ്ദേഹം നല്കീട്ടുണ്ട്. ജീവിച്ചിരിക്കുന്ന രോഗികൾക്ക് അവയെ ലഭിക്കുന്നതിനുള്ള മാർഗ്ഗവും അദ്ദേഹം തുറന്നുവെച്ചിട്ടുണ്ട്. ഡാമിയന്റെ പിൻഗാമികളായി ത്യാഗികളായ രണ്ടു

വൈദികന്മാർ ഇതിനിടെ മൊളോകൊയിൽ എത്തിക്കഴിഞ്ഞു. അനല്പമായ സന്തോഷത്തോടെ അദ്ദേഹം പറഞ്ഞു. ''രോഗികളുടെ കാര്യങ്ങൾ ഭംഗിയായി ഇനി നടന്നുകൊള്ളും. എന്റെ സാന്നിദ്ധ്യം രോഗസങ്കേതത്തിലൊ ലോകത്തിലെവിടെയെങ്കിലുമൊ ഇനി ആവശ്യമില്ല. അതുകൊണ്ടു എന്റെ സമ്മാനം വാങ്ങുന്നതിന്നായി എനിക്കു സ്വർഗ്ഗത്തിലേക്കു പോകാം''.

ഡാമിയന്റെ മണിക്കൂറുകൾ എണ്ണപ്പെട്ടുവെന്ന സ്ഥിതിയിലായപ്പോൾ ഫ്രാൻസിസ്കൻ സഹോദരികൾ അദ്ദേഹത്തിന്നരികെ മുട്ടുകുത്തി ആശിസ്സ് അപേക്ഷിച്ചു. അനുഗ്രഹിക്കുന്നതിന്നായി വ്രണങ്ങൾ നിറഞ്ഞ കരം ഉയർത്തിയപ്പോൾ, ആ ധർമ്മഭടന്റെ, കുഷ്ഠരോഗത്തോടുള്ള വെല്ലുവിളിക്കുന്ന ധീരതകണ്ടു്, സഹോദരികൾ പൊട്ടിക്കരഞ്ഞുപോയി. ശ്വാസോച്ഛ്വാസം ചെയ്യുന്നതിനുകൂടി ഡാമിയനു വളരെ പ്രയാസമായിത്തോന്നി. സംസാരശക്തി മിക്കവാറും നഷ്ടപ്പെട്ടു. എങ്കിലും വളരെ ക്ലേശിച്ചു സഹോദരിമാരോടു ''നിങ്ങൾ എന്റെ കുട്ടികളെ പരിപാലിക്കുമോ'' എന്നു ചോദിച്ചു. അനാഥമന്ദിരത്തിലുള്ള കുട്ടികളെ ഉദ്ദേശിച്ചാണു് അദ്ദേഹം ചോദിക്കുന്നതെന്നു മനസ്സിലായി. ആ വൈകിയ വേളയിലുംകൂടി അദ്ദേഹത്തിന്റെ വിമലഹൃദയത്തിൽ ആ പിഞ്ചുപൈതങ്ങൾക്കു് ഒരു വലിയ സ്ഥാനമുണ്ടായിരുന്നു. സഹോദരികൾ അനുകൂലമറുപടി നല്കിയപ്പോൾ അദ്ദേഹം ദീർഘമായൊന്നു നിശ്വസിച്ചു. അതു സംതൃപ്തിയേയും സമാധാനത്തേയുമാണു് സൂചിപ്പിച്ചതു്. രോഗം മൂർദ്ധന്യസ്ഥിതിയിൽ എത്തിക്കഴിഞ്ഞപ്പോഴും അദ്ദേഹം സാധാരണ രോഗികളെപ്പോലെ ഒരു ശീല വിരിച്ചു വെറും നിലത്തുതന്നെ കിടന്നിരുന്നു. മൊളോകൊയിലുള്ള ഒരു രോഗിയുടേതിനേക്കാൾ കൂടുതൽ സുഖസൌകര്യങ്ങളും, ഭക്ഷണവും, ശുശ്രൂഷകളും അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ദരിദ്രരായ രോഗികളും, സ്വയം ദരിദ്രനായ ഡാമിയനും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

പതിമൂന്നാം തിയ്യതി പുലൎന്നു. ഡാമിയൻ മരണത്തോടു അന്ത്യസമരം നടത്തുകയാണു്. അവസാനംവരെ വിശ്വസ്തരായിനിന്നു പോരാടുന്നവൎക്കാണല്ലൊ സമ്മാനം ലഭിക്കുക. വിജയത്തോടടുക്കുമ്പോഴാണ് സമരത്തിനു ശക്തികൂടുന്നതു സാധാരണമാണു്. ജീവിതമത്സരത്തിൽ വിജയം നിൎണ്ണയിക്കുന്ന മാനദണ്ഡം മരണമാണല്ലൊ. അതിനാ ഡാമിയനെ സമീപിക്കാറായി. എല്ലാവരും അദ്ദേഹത്തിന്റെ ചുററുംകൂടി, ഓരോ നിമിഷവും ഉൽക്കണ്ഠാഭരിതരായി കാത്തുനിന്നു. പ്രശാന്തമായ ഒരു മൌനം അവിടെ കളിയാടി. പരിത്യാഗത്തിന്റെ പാരമ്യംകണ്ടു വായുകൂടി വിറങ്ങലിച്ചതുപോലെ കാണപ്പെട്ടു. മരണത്തിന്റെ കാലടിശബ്ദംപോലെ തിരമാലകളുടെ അലച്ച് ഇടക്കിടെ കേട്ടുകൊണ്ടിരുന്നു. ഓരോ വിനാഴികയും മന്ദം മന്ദം നീങ്ങിക്കൊണ്ടിരുന്നു. ഇങ്ങനെ ആ ദിവസവും പതുക്കെ കടന്നുപോയി. ഏപ്രിൽ പതിനഞ്ചാംതിയ്യതി തിങ്കളാഴ്ചയിലെ പ്രഭാതം ആ മഹാത്യാഗിയുടെ മുമ്പിൽ നിവൎന്നു നില്ക്കുവാൻ മടിച്ചിട്ടോ എന്തോ അണിയറയിൽനിന്നൊന്നു് എത്തിനോക്കി. നേരം പുലരുന്നതിനു മുമ്പിൽതന്നെ ഡാമിയന്റെ ദേഹബന്ധത്തിൽനിന്നു സ്വതന്ത്രമായ ദേഹി സ്വൎഗ്ഗത്തിലേക്കു പറന്നുപോയി. തന്റെ കുഷ്ഠരോഗികളോടുള്ള സ്നേഹംകൊണ്ടു സദാസമയവും തുടിച്ചുകൊണ്ടിരുന്ന ആ വലിയ ഹൃദയത്തിന്റെ സ്പന്ദനം എന്നന്നേക്കുമായി നിലച്ചു. ആ ദുരന്തനാടകത്തിന്റെ ഭരതവാക്യം പക്ഷികൾ പാടിപ്പരത്തി. ആ മഹാത്യാഗിയുടെ മരണവൃത്താന്തം മൊളൊക്കൊയിലെ മണിനാദം ദിഗന്തങ്ങളിൽ മുഴക്കി. മൊളൊക്കോവും പരിസരങ്ങളും ദുഃഖത്തിലാണ്ടു. ജനങ്ങൾ കൂട്ടത്തോടെ ഓടിക്കൂടി. കുഷ്ഠരോഗത്തിന്റെ മേൽ പരിപൂൎണ്ണവിജയം നേടിയ തങ്ങളുടെ ആത്മീയപിതാവിന്റെ മൃതശരീരത്തെ അവർ നോക്കിനിന്നു നെടുവീൎപ്പിട്ടു.

മരണം സംഭവിച്ചിട്ടു് ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ കുഷ്ഠരോഗം വരുത്തിവെച്ചിട്ടുള്ള സകല വൈരൂപ്യങ്ങളും ഡാമിയന്റെ ദേഹത്തിൽനിന്നും തീരെ അകന്നുപോയി. വൈമി

കവസ്ത്രങ്ങളെല്ലാം ധരിപ്പിച്ചു ശവശരീരം മഞ്ചത്തിൽ കിടത്തി എല്ലാവർക്കും കാണത്തക്കവിധത്തിൽ പള്ളിയിൽ പരസ്യമായി സ്ഥാപിച്ചു. കുഷ്ഠരോഗികൾ അവരുടെ ആത്മീയപിതാവും, വൈദ്യനും, സംരക്ഷകനും, ശുശ്രൂഷകനും, സ്നേഹിതനുമായ മഹാപുരുഷന്റെ നേർക്ക് അവസാനബഹുമാനവും ഭക്തിയും പ്രദർശിപ്പിക്കുന്നതിനു കൂട്ടംകൂട്ടമായി വന്നുകൊണ്ടിരുന്നു. ഡാമിയനു മൊളോക്കൊയിൽ ആദ്യത്തെ ഏതാനും മാസങ്ങളോളം അഭയമരുളിയ വൃക്ഷത്തിന്റെ തണലിൽത്തന്നെ എല്ലാ കുഷ്ഠരോഗികളുടേയും സാന്നിദ്ധ്യത്തിൽ അദ്ദേഹത്തെ ആഡംബരപൂർവ്വം സംസ്കരിച്ചു. എല്ലാവരും ഹൃദയവേദനയോടെ സ്വഭവനങ്ങളിലേക്കു മടങ്ങി.

ദൈവത്തിന്റെ നേരെയുള്ള നിഷ്കളങ്കവും സജീവവുമായ സ്നേഹത്തിനു, പ്രകൃതിശക്തിക്കതീതമായ പ്രാതികൂല്യങ്ങളേയും തരണംചെയ്ത്, ലക്ഷ്യസ്ഥാനത്തെത്തുവാൻ സാധിക്കുമെന്ന വലിയൊരു പാഠം ഡാമിയൻ ലോകത്തെ പഠിപ്പിച്ചു. അവശരും, പരിത്യക്തരുമായ കുഷ്ഠരോഗികൾക്കുവേണ്ടി സ്വന്തം ജീവനെ സ്നേഹത്തിന്റെ ബലിപീഠത്തിന്മേൽ അദ്ദേഹം ആഹുതിചെയ്തു. സഹസൃഷ്ടങ്ങൾക്കുവേണ്ടി സ്വജീവനെ ത്യജിക്കുന്നതിലും വലുതായ ഒരു സ്നേഹപ്രകടനം വേറെയില്ല. അനശ്വരമായ ധാർമ്മികസമ്പത്തു സംഭരിക്കുവാൻ അതിയത്നം ചെയ്യേണ്ട മനുഷ്യൻ നശ്വരമായ ലൌകികസമ്പദ്ബഹുമാനാദികളുടെ പിറകെ അലഞ്ഞുതിരിയുന്നതു വെറും ഭോഷത്തമാണെന്നു ഡാമിയൻ നമ്മെ മനസ്സിലാക്കുന്നു. ലോകത്തിന്റെ ദൃഷ്ടിയിൽനിന്നു മൊളോക്കൊയെ മറച്ചിരുന്ന കട്ടിത്തിരശ്ശീല ഡാമിയൻ വലിച്ചുനീക്കി. കുഷ്ഠരോഗികളുടെ ശരീരത്തിനു മാത്രമേ വൈരൂപ്യം വന്നിട്ടുള്ളുവെന്നും അവരുടെ മഹനീയമായ മനുഷ്യത്വത്തിനു യാതൊരു മാലിന്യവും സ്പർശിച്ചിട്ടില്ലെന്നും, തന്മൂലം അവരോടു അനുകമ്പാപൂർവ്വം പെരുമാറേണ്ടതിനു പകരം കാട്ടുമൃഗങ്ങളെപ്പോലെ ആട്ടിയോടിക്കുന്നതു ക്രൂരതയും നിന്ദ്യവുമാണെന്നും, അദ്ദേഹം സ്വദൃഷ്ടാന്തംകൊണ്ടു ലോകത്തിനു കാണിച്ചുകൊടുത്തു.

ഡാമിയന്റെ ശരീരം മണ്ണോടു മണ്ണായി കലർന്നുവെങ്കിലും അദ്ദേഹത്തിന്റെ അനശ്വരകീർത്തി ലോകത്തിന്റെ നാനാഭാഗങ്ങളിലും അലതല്ലിക്കൊണ്ടിരിക്കയാണ്. ഡാമിയൻ ജീവിച്ചിരിക്കുമ്പോൾതന്നെ അദ്ദേഹത്തിന്റെ ആത്മത്യാഗത്തിന്റെ പരിമളം ലോകമാകെ വീശുവാൻ തുടങ്ങിയിരുന്നു. തന്മൂലം ജനങ്ങളുടെ ശ്രദ്ധ മൊളോക്കൊയിലേക്കും അതിന്റെ ഉപകാരകനിലേക്കും സവിശേഷം തിരിഞ്ഞു. അദ്ദേഹം അഭിനയിച്ചിരുന്ന ആ ശോകനാടകത്തിന്റെ പര്യവസാനം ലോകം നീറുന്ന ഹൃദയത്തോടെ നോക്കിക്കൊണ്ടിരിക്കയായിരുന്നു. തന്മൂലം അദ്ദേഹത്തിന്റെ മരണവാർത്ത പത്രങ്ങൾവഴി ലോകത്തിലെ പ്രധാന പട്ടണങ്ങളിൽ കാട്ടുതീപോലെ പരന്നു.

ഡാമിയന്റെ ഫോട്ടോ ലണ്ടനിലെ ഛായാഗ്രഹണശാലയിൽ പ്രദർശിപ്പിച്ചപ്പോൾ അവിടെ തിക്കിക്കൂടിയ ജനാവലിയെ നിയന്ത്രിക്കുവാൻ പോലീസിന്റെ സഹായം വേണ്ടിവന്നു. കുഷ്ഠരോഗംകൊണ്ടു വിരൂപമായ അദ്ദേഹത്തിന്റെ ചിത്രത്തിന്റെ ഓരോ പ്രതി സമ്പാദിക്കുവാൻ ജനങ്ങൾ അതീവ ശുഷ്കാന്തി കാണിച്ചുവന്നു കേൾക്കുമ്പോൾ ചിലർക്കു ആശ്ചര്യം തോന്നുമായിരിക്കാം. എന്നാൽ കുഷ്ഠംപിടിച്ചു വികൃതമായിത്തീർന്ന ഡാമിയന്റെ ഛായയിൽ നിഴലിച്ച ആത്മത്യാഗത്തിന്റെ സൗന്ദര്യം അതുതന്നെ ആശാസ്യമല്ലേ ?

ഡാമിയന്റെ രക്തസാക്ഷിത്വത്തിനു ശേഷം കുഷ്ഠരോഗികളെ പരിചരിക്കുന്നതിനുള്ള സ്ഥാപനങ്ങളും, ഈ രോഗത്തെ സംബന്ധിച്ചുള്ള ഗവേഷണശാലകളും ഉണ്ടാക്കുവാൻ ജനങ്ങൾ മുന്നോട്ടുവന്നു. അടിയുറച്ച വിശ്വാസമാണ് ഏതു മനുഷ്യനും ഇത്തരം ത്യാഗങ്ങൾക്കു പ്രോത്സാഹനം നല്കുന്നത്. വിശ്വാസം സുസ്ഥിരമല്ലെങ്കിൽ ത്യാഗത്തിന്റെ പരുക്കൻപാത കാണുമ്പോൾ ഭയപ്പെട്ടു പിന്മാറും. ഈ സംഗതി നല്ലപോലെ മനസ്സിലാക്കി വിശ്വാസത്തിന്റെ ഉറച്ച വേദിയിന്മേൽ നിന്നുകൊണ്ടു സമരം നടത്തിയതിനാൽ ഡാമിയനു മൊളോക്കൊയിൽ വലിയ വിജയം ലഭിച്ചു.

യൂറോപ്പിലെ പ്രധാനപത്രങ്ങളെല്ലാം ഡാമിയന്റെ ഹൃദയംഗമമായ ചരമവാർത്തക്ക പ്രാധാന്യം നല്കി. ആ ത്യാഗവര്യനെ യഥാവിധി ബഹുമാനിക്കുന്നതിനുള്ള പരിശ്രമങ്ങൾക്കായി പലരും മുന്നോട്ടുവന്നു. പ്രധാനപട്ടണങ്ങളിലെല്ലാം അനുശോചനയോഗങ്ങൾ ചേർന്നു. ഇംഗ്ലണ്ടിൽ കൂടിയ മഹായോഗത്തിൽ അദ്ധ്യക്ഷത വഹിച്ചതു് അന്നത്തെ വെയിൽസ് രാജകുമാരനായിരുന്ന എഡ്‌വേർഡ് ഏഴാമനായിരുന്നു. മൊളോക്കൊയിൽ ഒരു സ്മാരകസ്തംഭം നാട്ടുക ; കുഷ്ഠരോഗത്തിനു പ്രതിവിധി കണ്ടുപിടിക്കുന്നതിനു ഡാമിയൻ ഇൻസ്റ്റിട്യൂട്ട് സ്ഥാപിക്കുക തുടങ്ങിയ നിശ്ചയങ്ങളാണ് പ്രസ്തുതയോഗത്തിൽ പാസ്സാക്കിയതു്. അവയെ പ്രായോഗികമാക്കുന്നതിന് ഇംഗ്ലണ്ടിലെ പല മഹാന്മാരും അടങ്ങിയ ഒരു കമ്മററിയേയും രൂപവല്ക്കരിച്ചു. ബൽജിയംകാരനായ ഒരു മഹാത്യാഗിയുടെ ശാശ്വതസ്മരണയെ നിലനിർത്തുന്നതിനുവേണ്ടി ഒരു വിദേശജനത മൊളോക്കൊയിൽ സ്ഥാപിച്ച സ്മാരകം ഇന്നും നിലനില്ക്കുന്നുണ്ട്. ഒരു കുഷ്ഠരോഗിയെ ആശ്ലേഷിച്ചുകൊണ്ടു നില്ക്കുന്ന തരത്തിലുള്ള ഒരു പ്രതിമ ലൂവെയിൻ പട്ടണത്തിലും കാണാം.

ആത്മത്യാഗത്തിന്റെ മഹോന്നതശിഖരത്തിലേക്ക് എത്രമാത്രം ഒരു മനുഷ്യനു കയറിച്ചെല്ലാമെന്നു ഡാമിയന്റെ ജീവിതകഥ കാണിച്ചുതരുന്നു. അദ്ദേഹത്തിന്റെ പൂജ്യാവശിഷ്ടങ്ങൾ നാല്പതു സംവത്സരങ്ങളോളം മൊളോക്കൊയിലെ ദേവാലയത്തിനു സമീപമുള്ള ഒരു വൃക്ഷത്തിന്റെ തണലിൽ വിശ്രമംകൊണ്ടു. എന്നാൽ ബൽജിയത്തിലെ ലെയോപ്പോൾഡ് രാജാവും പ്രജകളും ആ വീരസന്താനത്തിന്റെ അന്തിമവിശ്രമം മാതൃഭൂമിയിൽത്തന്നെയായിരിക്കണമെന്നു തീരുമാനിച്ചു. അവരുടെ ദേശാഭിമാനമാണ് അതിനു പ്രചോദനം നല്കിയതു്. അതിനുവേണ്ട എല്ലാ അനുമതികളും ഐക്യസംസ്ഥാനത്തിൽനിന്നു ലെയോപോൾഡ് രാജാവിനു സിദ്ധിച്ചു.

വിശ്വവിഖ്യാതനായ ഡാമിയന്റെ ഭൗതികാവശിഷ്ടങ്ങൾ മൊളോക്കൊയിലെ ശവകുടീരത്തിൽനിന്നെടുത്തു് അമേരിക്കൻ

ഗവൎമ്മെണ്ടിന്റെ വക ഒരു വിമാനത്തിൽ കയററിക്കൊണ്ടാണു് ആ വിജയയാത്ര ആരംഭിച്ചതു്. ആ വിമാനം അന്തരീക്ഷത്തെയും ഭേദിച്ചു ഹോണൊലൂലുവിൽ എത്തിയ സമയത്തു "റിപ്പബ്ളിക്" എന്ന പടക്കപ്പലിനെ വിചിത്രമായി അലംകരിച്ചു് അമേരിക്കൻ ഗവൎമ്മെണ്ടു് അവിടെ നിൎത്തിയിരുന്നു. ആ കപ്പൽ സാൻഫ്രാൻസിസ്കോവിൽ എത്തിയസമയം അമേരിക്ക "സമുചിതാഡംബരത്തോടു"കൂടി ആ സമ്പൂജ്യാവശിഷ്ടത്തെ സ്വീകരിച്ചു. ആ ത്യാഗിവൎയ്യനോടു് അമേരിക്കൻ ഗവൎമ്മെണ്ടിനും ജനങ്ങൾക്കുമുള്ള ബഹുമാനത്തെ ആ വമ്പിച്ചരീതിയിലുള്ള സ്വീകരണം വിളിച്ചുപറഞ്ഞു.

ആഡംബരത്തോടുകൂടിയ ആ ജൈത്രയാത്ര പ്രസ്തുതകപ്പലിൽ തന്നെ തുടൎന്നു്, പനാമാതോടും തരണംചെയ്തു, ക്രിസ്റ്റോബോൾ തുറമുഖത്തെത്തി. അവിടെ സ്വാമിയുടെ വിശിഷ്ടദേഹത്തെ ഏററുവാങ്ങാൻ ഒരു കപ്പൽസമൂഹംതന്നെ അണിനിരന്നു നിന്നിരുന്നു. ആ പുണ്യശരീരത്തെ മെൎക്കാത്തോർ എന്ന ബൽജിയൻ കപ്പൽ അഭിമാനത്തോടെ ഏററുവാങ്ങി.

ബെൽജിയം രാജ്യത്തിലൊട്ടാകെ അന്നൊരു മഹോത്സവമായിരുന്നു. പുഞ്ചിരിതൂകുന്ന ഒരു പുലൎകാലവേളയിൽ കപ്പൽ "സീൻ" നദീതീരത്തിൽ അടുത്തു. ഏതാനും വിമാനങ്ങൾ അന്തരീക്ഷത്തിൽ പാറിപ്പറന്നു് ആ പുണ്യദേഹത്തിന്റെ ആഗമനത്തെ ജനാവലിക്കു് അറിവു കൊടുത്തു. കമനീയമായി അലംകരിച്ച അനേകം കപ്പലുകൾ അകമ്പടി സേവിച്ചാണു്, "മെൎക്കാത്തോർ" നദിയിൽകൂടി കുതൂഹലത്തോടെ യാത്രചെയ്തിരുന്നതു്. പക്ഷികുലത്തിന്റെ കളകൂജിതം സ്വാമിയുടെ സ്വദേശത്തേക്കു സ്വാഗതമരുളി. നദി തന്റെ വീചികരങ്ങളെ ഇരുകരകളിലുമടിച്ചു് അതിനു താളം പിടിച്ചു. പൂമണം പരത്തുന്ന മന്ദാനിലൻ ആഹ്ലാദത്തോടെ ഓടി നടന്നു. നദിയുടെ ഇരുവശങ്ങളിലും അണിനിരന്നിരുന്ന പൌരാവലിയുടെ ആനന്ദാരവങ്ങൾ അന്തരീക്ഷത്തിൽ മാറെറാലികൊണ്ടു. കപ്പൽ ആൻവെൎപ്പ് തുറമുഖത്തെത്തി.

ആ നഗരം ചേതോഹരമായി അലങ്കരിക്കപ്പെട്ടിരുന്നു. മണിമന്ദിരങ്ങളുടെ ഗോപുരങ്ങളിൽ തൂങ്ങിയിരുന്ന ദേശീയപതാക അഭിമാനപൂർവ്വം വായുവിൽ പാറിപ്പറന്നു. നദീതീരത്തിൽ പണിചെയ്തിരുന്ന മനോഹരമായ സ്വീകരണപ്പന്തൽ ബാലാർക്കന്റെ തങ്കക്കതിരൊളിയേററു പൂർവ്വാധികം ശോഭിച്ചു. ബൽജിയം ഭരണാധിപനായ ലെയോപ്പോൾഡ് രാജാവ്, പ്രധാനമന്ത്രി, കർദ്ദിനാൾ തുടങ്ങിയ വൈദികമേലധ്യക്ഷന്മാർ, ഉദ്യോഗസ്ഥപ്രമുഖന്മാർ, പ്രഭുക്കന്മാർ മുതലായവരടങ്ങിയ ലക്ഷക്കണക്കായ പൌരജനങ്ങൾ ''മെർക്കാത്തോറി''ന്റെ വരവുംകാത്തു രാജോചിതമായ ആ പന്തലിൽ നില്ക്കുന്നുണ്ടായിരുന്നു. നദീതീരം മുതൽ ഭദ്രാസനദേവാലയംവരെയുള്ള രാജപാതയിൽ ബൽജിയൻ സൈന്യം ആ പുണ്യദേഹത്തിന് അകമ്പടി സേവിക്കുവാൻ അണിനിരന്നു.

കപ്പലിലെ എട്ട് ഉദ്യോഗസ്ഥന്മാരാണ് ആ അമൂല്യനിക്ഷേപത്തെ സ്വീകരണപ്പന്തലിലേക്കു കൊണ്ടുവന്നത്. ലോകത്തെ ആകമാനം പരിഭ്രമിപ്പിച്ച ആ മഹാത്യാഗിയുടെ പരിശുദ്ധശരീരം മാതൃഭൂമിയെ സ്പർശിച്ചപ്പോൾ അവൾ അഭിമാനംകൊണ്ടു പുളകിതയായിരിക്കണം. അപ്പോൾ മുഴങ്ങിയ ആചാരവെടികൾ ഡാമിയന്റെ മൃതാവശിഷ്ടങ്ങൾ മാതൃഭൂമിയിലെത്തിയ സന്തോഷവാർത്ത ദിഗന്തങ്ങളിലെത്തിച്ചു. ജനങ്ങളുടെ ഹർഷാരവങ്ങളും, വാദ്യഘോഷങ്ങളും, മണിനാദങ്ങളുംകൊണ്ട് ആകാശം മുഖരിതമായി. ഭരണാധിപനും, ഭരണീയരും ഒത്തുകൂടി, ആ പാവനചരിതനെ ബഹുമാനിച്ചു. ത്യാഗംകൊണ്ടു വിജയശ്രീലാളിതനായി സ്വദേശത്തേക്കു മടങ്ങിയെത്തുന്ന ആ പുണ്യപുരുഷനെ—അദ്ദേഹത്തിന്റെ ഭൌതികാവശിഷ്ടങ്ങളെ—സൈനികർ തോക്കുകൾ താഴ്ത്തി അഭിവാദ്യംചെയ്തു. അനന്തരം പ്രധാനമന്ത്രി കഥാപുരുഷന്റെ ത്യാഗപരമായ ജീവിതത്തെ പരാമർശിച്ചുകൊണ്ടു ഒരു ഗംഭീരപ്രസംഗം ചെയ്തു. പിന്നീടു സൈനികവേഷത്തിൽ രാജാവു മഞ്ചത്തെ സമീപിച്ചു, ഡാമിയനെ അഭിവാദ്യം ചെയ്തു. രണ്ടു മൈൽ ദൂരെ സ്ഥിതിചെയ്യുന്ന ഭദ്രാസനദേവാലയത്തിലേക്കുള്ള ആ ഘോഷയാത്ര ബൽജിയം

രാജ്യത്തിന്റെ ചരിത്രത്തിൽ കനകലിപികളിൽ എഴുതിച്ചേൎക്കേണ്ടതാണു്. ആറു വെള്ളക്കുതിരകളെ പൂട്ടിയ രാജകീയരഥത്തിലാണു് ശവമഞ്ചം വെച്ചിരുന്നതു്. രണ്ടു മണിക്കൂറിൽപ്പരം ദീൎഘിച്ച ആ പ്രദക്ഷിണം, ത്യാഗത്തിനു ലോകംനല്കുന്ന മഹാത്മ്യത്തിന്റെ മാറററിയുവാൻ തികച്ചും പര്യാപ്തമായ ഒന്നായിരുന്നു. ബ്രാസന്നദേവാലയത്തിൽവെച്ചു കൎദ്ദിനാൾ വാൻറോയി, ഡാമിയന്റെ അമാനുഷികത്യാഗപ്രവൎത്തനങ്ങളുടെ ഏകദേശരൂപം അവിടെക്കൂടിയിരുന്ന ജനാവലിയെ ഒരു പ്രസംഗംകൊണ്ടു മനസ്സിലാക്കി.

പരിപാടിയനുസരിച്ചു ശവമഞ്ചം ലൂവെയിനിൽ എത്തിയതു രാത്രി പന്ത്രണ്ടു മണിക്കായിരുന്നിട്ടും ഒരു വമ്പിച്ച പുരുഷാരം അവിടെ സന്നിഹിതമായിരുന്നു. പിറേറ ദിവസം ദേവാലയത്തിലേക്കു ജനങ്ങളെ കടത്തിയിരുന്നതു് ടിക്കററുമൂലമായിരുന്നുവെന്നു കേൾക്കുമ്പോൾ അവിടെ തിക്കിക്കൂടിയിരുന്ന ജനബാഹുല്യത്തെപ്പററി ഏതാണ്ടൂഹിക്കാവുന്നതാണു്. അനന്തരം ഡാമിയൻ ഏതു സന്യാസാശ്രമത്തിന്റെ അംഗമായിരുന്നുവോ ആ ആശ്രമദേവാലയത്തിലേക്കാണു് ശവമഞ്ചം കൊണ്ടുപോയതു്. പ്രശാന്തവും ഭക്തിജനകവുമായ ആ ഘോഷയാത്രയിൽ സന്യാസിമാരും പട്ടാളക്കാരും ആ പൂജ്യാവശിഷ്ടത്തിനു് അകമ്പടി സേവിച്ചു. പിറേറ ദിവസം ആഘോഷമായ മതച്ചടങ്ങുകളോടുകൂടി, മഹാത്യാഗപ്രവൃത്തികൾകൊണ്ടു ലോകത്തെ മുഴുവനും കോരിത്തരിപ്പിച്ച ഡാമിയന്റെ അമൂല്യമായ ശരീരാവശിഷ്ടങ്ങളെ വീണ്ടും സംസ്കരിച്ചു.

മരണത്തിന്റെ ശേഷമാണല്ലോ ഒരു മനുഷ്യന്റെ യഥാൎത്ഥ മഹിമാവിനെപ്പററി ലോകം അറിയുന്നതു്. ജീവിച്ചിരിക്കുമ്പോൾ സ്വന്തം കീൎത്തിയെ നിലനിറുത്തുന്നതിനുവേണ്ടി സ്വാപരാധങ്ങളെ ഒരുവൻ മറച്ചുവെച്ചുവെന്നുവരാം. ജീവിതകാലത്തു് ഒരുവൻ ആൎജ്ജിച്ച അഭിമാനം അവന്റെ നിര്യാണത്തിനു ശേഷവും നിലനില്ക്കുന്നുണ്ടെങ്കിൽ ആ കീൎത്തി യഥാൎത്ഥമായിട്ടുള്ളതാണെന്നു പറയാവുന്നതാണു്. കാലത്തിന്റെ ഈ പരീക്ഷയിൽ വിജയികളാ

യവരുടെ കീർത്തി മാത്രമേ ലോകത്തിൽ അഭംഗമായി നിലനില്ക്കയുള്ളു.

“സ്നേഹിതന്മാർവേണ്ടി ആത്മാർപ്പണം ചെയ്യുന്നതിനേക്കാൾ വലിയ സ്നേഹമില്ല”. എന്നാണ് മൊളോക്കെയിലുള്ള സ്മാരകസ്തംഭത്തിന്മേൽ ലേഖനംചെയ്തിരിക്കുന്നവാക്യം. ഡാമിയന്റെ സുദീർഘമായ ചരിത്രം മുഴുവനും ആ ചെറുവാക്യത്തിൽ ഒതുങ്ങിയിരിപ്പുണ്ട്. സ്നേഹത്തിന്റെ വീരോചിതമായ ഒരു പ്രകടനമായിരുന്നു ആ ജീവിതം. സ്നേഹത്തിന്റെ ഖനിയിൽ മറഞ്ഞുകിടക്കുന്ന ആദ്ധ്യാത്മികരത്നത്തെ അദ്ദേഹം പുറത്തെടുത്തു ശാണോല്ലേഖനം ചെയ്തു ലോകത്തിനു കാണിച്ചുകൊടുത്തു. പക്ഷെ ഡാമിയന്റെ യഥാർത്ഥമാഹാത്മ്യം മുഴുവനും ലോകം അറിഞ്ഞുകഴിഞ്ഞിട്ടില്ല. ആ മനുഷ്യസ്നേഹിയുടെ മഹാത്യാഗത്തിന്റെ ബാഹ്യവശം അഥവാ ഏകദേശരൂപം മാത്രമേ അതു കണ്ടിട്ടുള്ളു. അദ്ദേഹത്തിന്റെ ഹൃദയാന്തർഭാഗത്തേക്കു കടന്നുചെന്നു ഈ അമാനുഷിക പ്രവൃത്തികൾ അദ്ദേഹത്തെ പ്രേരിപ്പിച്ച ശക്തിവിശേഷത്തെയാണ് ലോകം കണ്ടുപിടിക്കേണ്ടതു്. പരോപകാരത്തിന്നായി പ്രാണനെ ബലികഴിച്ച ഡാമിയന്റെ പാവനസ്മരണ, ത്യാഗപരമായ പ്രവർത്തനങ്ങൾക്കു പ്രചോദനം നല്കിക്കൊണ്ടു ചരിത്രത്തിൽ എന്നെന്നും നിലനില്ക്കാതിരിക്കയില്ല.



